൧൯൦൮-൯ ൧൦൮൪

പുസ്തകം ൧൦]                തുലാം                [ലക്കം ൧

## മലങ്കരെ

# ഇടവകപത്രിക

## മാസംതോറും പ്രസിദ്ധപ്പെടുത്തുന്നതു.



"നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ കുരിശിങ്കലല്ലാതെ പുകഴ്ച ചെയ്വാൻ സംഗതി വരരുതു".

(മാർ പൌലൂസ).

## സംഗതിവിവരങ്ങൾ.



Mar Thomas Press, Cottayam.

# ൧൯൦൧—൧൦൭൭

| സുറിയാനി | ഇംഗ്ലീഷ | മലയാളം | ആഴ്ച | വിശേഷ ദിവസങ്ങൾ. |
|---|---|---|---|---|
| ൧ തെശ്രീൻ ഹ്റായി | ൧൪ നവംബർ | ൨൯ | വ്യാ | ൪ നു— കൂദശ ഈത്തോ. (പള്ളിക്കൂദാശ) ഞാ. വാ. മക്കൊ. ൮. ൨൭—൩൩ |
| ൨ | ൧൫ | ൩൦ | വെ | ൧൧. നു— ഹൂദാസ ഈത്തോ (പള്ളിപ്രതിഷ്ഠ) ഞ.-ലൂക്കൊ.-൧൯. ൪൫-മുതൽ ൨൮ വരെ. |
| ൩ | ൧൬ | ൧ വൃശ്ചികം | ശ | ൧൮ നു— സൂറിയ ദേയാട്ടു അറിയിപ്പുണ്ടായ ഞാ. ലൂക്കാ. ൧൧. ൫൭—൮൧. |
| ൪ | ൧൭ | ൨ | ഞ | ൨൫. നു— കന്യാസ്ത്രീ മറിയമിനോടു അറിയിപ്പുണ്ടായ ഞാ. ലൂക്കാ. ൧. ൨൬—൩൮ |
| ൫ | ൧൮ | ൩ | തി | ൨൮. നു— മാർ യാക്കോബ് ബുർദാനായുടെ ഓർമ്മ. |
| ൬ | ൧൯ | ൪ | ചൊ | ൨൯. നു— മാർ യാക്കോബ് മല്പാന്റെ ഓർമ്മ. |
| ൭ | ൨൦ | ൫ | ബു | |
| ൮ | ൨൧ | ൬ | വ്യാ | |
| ൯ | ൨൨ | ൭ | വെ | |
| ൧൦ | ൨൩ | ൮ | ശ | |
| ൧൧ | ൨൪ | ൯ | ഞ | |
| ൧൨ | ൨൫ | ൧൦ | തി | |
| ൧൩ | ൨൬ | ൧൧ | ചൊ | |
| ൧൪ | ൨൭ | ൧൨ | ബു | |
| ൧൫ | ൨൮ | ൧൩ | വ്യാ | |
| ൧൬ | ൨൯ | ൧൪ | വെ | |
| ൧൭ | ൩൦ | ൧൫ | ശ | |
| ൧൮ | ൧ ഡിസംബർ | ൧൬ | ഞ | |
| ൧൯ | ൨ | ൧൭ | തി | |
| ൨൦ | ൩ | ൧൮ | ചൊ | |
| ൨൧ | ൪ | ൧൯ | ബു | |
| ൨൨ | ൫ | ൨൦ | വ്യാ | |
| ൨൩ | ൬ | ൨൧ | വെ | |
| ൨൪ | ൭ | ൨൨ | ശ | |
| ൨൫ | ൮ | ൨൩ | ഞ | |
| ൨൬ | ൯ | ൨൪ | തി | |
| ൨൭ | ൧൦ | ൨൫ | ചൊ | |
| ൨൮ | ൧൧ | ൨൬ | ബു | |
| ൨൯ | ൧൨ | ൨൭ | വ്യാ | |
| ൩൦ | ൧൩ | ൨൮ | വെ | |

# മലങ്കര ഇടവകപത്രിക ൨൫

പുസ്തകം ൧൦]   ൧൯൦൨ തെശ്രീൻക്ദീം   [ലക്കം ൧൦


മംഗളം.

കഷ്ടംദുഷ്ടരുക്രൂരരേഷന്റ കയറാൽകെട്ടുന്ന കല്യമഹോ.
കഷ്ടംതന്നെകയത്തുകൊണ്ടുപരചിൽകോപംപെരുത്തിട്ടഹോ
കഷ്ടംചീത്തവചസ്സുരച്ചുപരിഹാസിയ്ക്കുന്നിതെല്ലാംകനി.
തെറ്റുന്നോരു തൊട്ടുപൊറുത്തോരേശുമിശിഹാ ഋപാരം പരം നൽകണം.

നടകൽ വക്കി.

---

## മിശിഹാനുകരണം.

---

### രണ്ടാം അദ്ധ്യായം.

(തന്നെക്കുറിച്ചുതന്നെ വിനീതാഭിപ്രായം ഉണ്ടാകണം)

സകല മനുഷ്യരും പ്രകൃത്യാ അറിവിനെ കാംക്ഷിക്കുന്നു. എന്നാൽ ദൈവഭയം ഇല്ലാഞ്ഞാൽ അറിവുകൊണ്ടു എന്തു പ്രയോജനം?.

തന്റെ കാൎയ്യം ഉപേക്ഷിച്ചുംവെച്ചു നക്ഷത്രങ്ങളുടെ ഗതിയെപ്പററി. ആലോചിച്ചുകൊണ്ടിരിക്കുന്ന ഗൎവ്വിഷ്ഠനായ തത്വജ്ഞാനിയെക്കാൾ നല്ലവൻ ദൈവത്തെ സേവിക്കുന്ന വിനീതനായ കൃഷിക്കാരൻ ആകുന്നു എന്നു നിശ്ചയമായി പറയാം.

തന്നെത്തന്നെ നല്ലവണ്ണം അറിയുന്നവൻ തന്റെ സ്വന്ത ദൃഷ്ടിയിൽ നിസ്സാരനായിരിക്കും മററുള്ളവർ സ്തുതിച്ചാൽ അവൻ സന്തോഷിക്കുന്നുമില്ല.

ലോകത്തിലുള്ള സകല കാൎയ്യവും ഞാൻ അറിഞ്ഞിരുന്നിട്ടും ഇനിക്കു സ്നേഹമില്ലാതിരുന്നാൽ എന്റെ പ്രവൃത്തികൾ നോക്കി വിധിക്കുന്ന ദൈവത്തിന്റെതിരുസന്നിധിയിൽ ആ ജ്ഞാനം എനിക്കു എന്തു സഹായമാണ ചെയ്യാൻപോകുന്നതു?

൨. അറിവുണ്ടാകണമെന്നുള്ള അതിവാഞ്ഛയെ വൎജ്ജിക്കുക. എന്തെന്നാൽ അതു മുഖാന്തിരം മനോവൈകല്യവും വഞ്ചനയും വളരെ ഉണ്ടാകുന്നതായി കണുന്നുണ്ടു്.

ജ്ഞാനികൾ ആണെന്നു മററുള്ളവൎക്കു തോന്നുകയും അവർ അങ്ങനെ പറകയും ചെയ്യണമെന്നു പഠിപ്പുള്ളവൎക്കു ആഗ്രഹമുണ്ടു.

അറിഞ്ഞതുകൊണ്ടു ആത്മാവിനു യാതൊരുപ്രയോജനവും ഇല്ലാത്ത കാൎയ്യങ്ങൾ പലതുണ്ടല്ലൊ.

ആത്മരക്ഷയ്ക്കു ഉപയോഗപ്പെടാവുന്നവയല്ലാതെയുള്ള ഇതര കാൎയ്യങ്ങളിൽ ശ്രദ്ധ വെച്ചുകൊണ്ടിരിക്കുന്നവൻ വളരെ ബുദ്ധിഹീനൻ ആകുന്നു.

വാക്കുകളുടെ സമൃദ്ധികൊണ്ടു ആത്മാവിനു സന്തുഷ്ടിയില്ല. എ

നാൽ ഉത്തമജീവിതം മനസ്സിന്നു സുഖത്തെ നൽകുകയും ശുദ്ധമന ക്ഷി ദൈവത്തിൽ വലുതായ ആശ്രയത്തെ ഉണ്ടാക്കുകയും ചെയ്യു

൩. നിന്റെ അറിവു എത്ര അധികവും എത്ര വിശേഷവും യിരിക്കുന്നുവൊ അത്രയും നിന്റെ ജീവിതം വിശുദ്ധവും ആയി കാത്തപക്ഷം നിന്റെ വിധി വളരെ കഠിനമായിരിക്കും.

അതുകൊണ്ടു വല്ല കലാവിദ്യയും തത്വശാസ്ത്രവും അറിയാമെ വെച്ചു ഗർവ്വിതനാകാതെ നിനക്കു നൽകപ്പെട്ടിരിക്കുന്ന ജ്ഞാനം തുവാൽ ഭയപ്പെട്ടുകൊള്ളുക.

വളരെ കാര്യങ്ങൾ നല്ലവണ്ണം ഗ്രഹിച്ചിട്ടുണ്ടെന്നു നിനക്കു ന്നുണ്ടെങ്കിൽ നീ അറിഞ്ഞിട്ടില്ലാത്ത അനേകകാര്യങ്ങൾ ഇനി ഉണ്ടെന്നുകൂടെ അറിഞ്ഞുകൊള്ളുക.

അഭിമാനിയായിരിക്കാതെ നിന്റെ അറിവില്ലായ്മയെ സമ്മ ച്ചു പറയുക.

വേദപ്രമാണത്തിൻ നൈപുണ്യവും അറിവും നിന്നെക്കാൾ ധികമുള്ളവർ വളരെയുള്ള സ്ഥിതിക്കു നിന്നെത്തന്നെ മറ്റാരെ ലുംകാൾ മേലായി മതിക്കാൻ നിനക്കു തോന്നുന്നതു എന്തുകൊണ്ടു.

ഉദ്ദേശസിദ്ധിക്കു വേണ്ടതു എന്തെങ്കിലും അറികയൊ പഠിക്ക ചെയ്യണമെന്നുണ്ടെങ്കിൽ ആരും നിന്നെ അറിയാതെയും മതിക്കാ യും ഇരിക്കാൻ നീ ഇഷ്ടപ്പെടുക.

൪. തന്നെത്തന്നെ ശരിയാകുംവണ്ണം അറികയും നിസ്സാര ന്നെണ്ണുകയും ചെയ്യുന്നതു ഏറ്റവും ഉന്നതവും പ്രയോജനകര ആയ പാഠം ആകുന്നു.

തങ്ങളെക്കുറിച്ചുതന്നെ യാതൊരുന്നതാഭിപ്രായവും ഇല്ലാതി ക്കുന്നതും മറ്റുള്ളവരെക്കുറിച്ചു ഗുണമായും സ്തുത്യമായും വിചാരിക്കു തും വലിയ ജ്ഞാനവും ഉന്നതമായ ഉത്തമത്വവും ആകുന്നു.

ഒരുത്തൻ പരസ്യമായ പാപമൊ മറ്റുവല്ല കൊടിയ പാതകമൊ ചെയ്യുന്നതു നീ കാണുന്ന പക്ഷവും അവനെക്കാൾ നല്ലവനാണ എന്നുള്ള വിചാരം നിനക്കുണ്ടാകരുതു. എന്തെന്നാൽ ഈ നല്ല സ്ഥി തിയിൽ തന്നെ എത്ര കാലം നീ ഇരിക്കും എന്നു നിനക്കു അറിഞ്ഞു കൂടല്ലൊ.

നാമെല്ലാവരും ശക്തിഹീനന്മാരത്രെ, എന്നാൽ നിന്നെക്കാ ശക്തിഹീനൻ ആരുമില്ല എന്നു വേണം നീ വിചാരിച്ചുകൊള്ളാൻ

---

## ഒരു പുതിയ പുസ്തകം

സഹദേന്മാരുടെ ചരിത്രമെന്ന പേരോടുകൂടി ഒരു പുതിയ പു സ്തകം വ. ദി. ശ്രീ. പുന്നൂസ് റമ്പാച്ചൻ അവർകൾ സുറിയാനിയിൽനിന്നു തർജ്ജമ ചെയ്തിട്ടുള്ളതു ഈ ആപ്പീസിൽ അച്ചടിച്ചു തയ്യാറാ യിരിക്കുന്നു. ക്രിസ്തുവിൻമണവാട്ടിയായ തിരുസഭ അന്തഃഛിദ്രങ്ങ കൂടാതെ സത്യദൈവഭക്തിയിൽ വിളങ്ങി ശോഭിച്ചിരുന്ന പ്രാചീ

കാലങ്ങളിൽ ഉപദ്രവങ്ങളോടു കൂട യെങ്കിലും എരിവേറിയ വൈരാഗ്യത്തോടും സ്ഥിരതയോടും മരണത്തോളം പോരാട്ടം ചെയ്തിട്ടുള്ള വിശുദ്ധന്മാരുടെ ചരിത്രങ്ങൾ പ്രാചീനഭാഷകളിൽ ഉള്ളതു എല്ലാവൎക്കും വായിച്ചറിവാൻ തക്കവിധത്തിൽ മലയാളത്തിൽ ഉണ്ടായാൽ കൊള്ളാമെന്നു അനേകരും വളരെമുൻപുതന്നെ ആഗ്രഹിച്ചിരുന്നതാകുന്നു. വിശുദ്ധന്മാരുടെ സത്യഭക്തി സൂചകമായ ജീവിതാവസ്ഥയെ വൎണ്ണിച്ചു ധ്യാനിക്കുന്നതിനാൽ പലൎക്കും തങ്ങളുടെ ജീവിതത്തിൽ നിനച്ചിരിയാത്ത പല മാററങ്ങളും ഉണ്ടായിട്ടുണ്ടു. ഉത്തമോദ്ദേശ്യത്തോടുകൂടി ഇങ്ങിനെയുള്ള ചരിത്രങ്ങൾ വായിക്കുന്നവൎക്കു ഇതുപോലെയുള്ള ജീവിതം തങ്ങൾക്കും സിദ്ധമായാൽ കൊള്ളാമെന്നുള്ള ആഗ്രഹം ഉണ്ടാകുന്നതു സഹജവും സ്വാഭാവികവുമാകുന്നു. മലയാളഭാഷയിൽ സുലഭങ്ങളല്ലാതെയിരുന്ന ഈവക പുസ്തകങ്ങൾ സാധാരണ ജനങ്ങൾക്കുപോലും നിഷ്പ്രയാസമായി വായിച്ചറിവാൻതക്കവിധത്തിൽ ലളിതഭാഷയിൽ ആക്കിത്തീൎക്കുന്നതിൽ കാണിച്ചിരിക്കുന്ന ശ്രമം സൎവ്വഥാ അഭിനന്ദനീയമായിരിക്കുന്നു. സത്യസഭാതല്പരന്മാരായ എവരും ഈ പുസ്തകം ഉപയോഗിക്കുമെന്നു വിശ്വസിക്കുന്നു. വില ചക്രം ൩.

---

## സുറിയാനി അച്ചടി.

സുറിയാനിഭാഷയുടെ പ്രയോജനത്തെ അടിസ്ഥാനമാക്കി പ്രതിപാദിക്കുന്ന യുക്തികൾ നിലനില്ക്കത്തക്കവയല്ല.

൧. "സുറിയാനി സഭയെന്ന നാമത്തെ അൎത്ഥവത്താക്കുന്നതിനു നമ്മുടെ വൈദികഭാഷ സുറിയാനി ആയിരിക്കേണ്ടതു ആവശ്യമായിരിക്കാം". ഇത്രയും എം. പി. വി. അവൎകൾ സമ്മതിക്കുന്നു. ആ സഭയെ പ്രചരിപ്പിക്കുമ്പോൾ ആ ഭാഷകൂടെ പ്രചരിക്കാതെ കഴിയുമൊ ആ സഭയെ അലങ്കരിക്കുന്നതിന്റെ ഒരു മാൎഗ്ഗം ആ ഭാഷയെ പുഷ്ടിപിടിപ്പിക്കുന്നതല്ലയൊ.

൨. "സുറിയാരാജ്യവും മലങ്കരസഭയും തമ്മിലുള്ള സംബന്ധത്തെ പാലിക്കുന്നതിനും നമ്മുടെ ഭാഷ സുറിയാനിയായിരിക്കേണ്ടതു ആവശ്യമായിരിക്കാം". സുറിയാനി നിൎജ്ജീവഭാഷയാണ. മലയാളത്തും സുറിയായിലും അതിന്റെ അവസ്ഥ അങ്ങിനെതന്നെ. സുറിയായുമായുള്ള സംബന്ധത്തെ പാലിക്കുന്നതിനു സുറിയാനിയെക്കാൾ പ്രയോജനകരമായതു ഇപ്പോൾ സംസാരഭാഷയായ അറബിയാണ.

൩. "ഭൂമിയിൽ ഭാഷകൾ പലതു, സ്വൎഗ്ഗത്തിൽ ഒന്നേയുള്ളു" എന്ന ഒരു ഗ്രീക്കു പഴമൊഴിയുണ്ടു; സ്വൎഗ്ഗത്തിലെ ആ ഏകഭാഷ സുറിയാനിയാണെന്നുവാദിപ്പാൻ ഭാവമില്ല. അവിടത്തെ പ്രധാനസ്വരൂപിയായ ക്രിസ്തുൻ മനുഷ്യാവതാരകാലത്തു സുറിയാനി സംസാരിച്ചു എന്നുള്ളതു ദൃഢമാണ. സുറിയാനിപരിചയമായിരുന്ന പുണ്യവാന്മാരുടെ ഒരു സംഘം അവിടെ ഉണ്ടെന്നു വിശ്വാസവും ആണ. ഇവരു

ക്രിസ്തുവും സുറിയായുടെ തൽകാലസ്ഥിതി അറിഞ്ഞും ഇക്കാലത്തു
വിടെനിന്നു ചെല്ലുന്ന അധികആളുകൾക്കും സുറിയാനി വശമില്ല
ത്തതുകൊണ്ടും പക്ഷെ അതിനെ മറക്കയൊ ഉപേക്ഷിക്കയൊ ചെ
ട്ടില്ലെന്നു സംശയിക്കാൻ ന്യായമുണ്ടു

൪. "പ്രാചീന ഭാഷകളിൽ കൌതുകം തോന്നി അതുകളെ
റിക്കുന്നവരായി ചിലരെ ഏതുരാജ്യത്തും കണ്ടേക്കാം". ഈ രാജ്യ
അങ്ങിനെയുള്ളവരിൽ ഒരുവനായി മലങ്കരമല്പാൻ കോനാട്ട മാത
ൻ കത്തനാർ അവർകളെ ഗണിച്ചുകൂടായെന്നതിനു ന്യായം ഒന്നു
ല്ല. ഈ ഏകന്യായത്താൽ അദ്ദേഹത്തിനൊ സുറിയാനി അച്ചടി
ടത്തിനൊ കൊള്ളട്ടെയെന്നുവാദിക്കുന്നതു ഔദാര്യമാണു.

൫. ഒരുഭാഷയുടെ അഭിവൃദ്ധിയും നാശവും മിക്കവാറും രാജ്യ
ന്ത്രത്തെയാണു ആശ്രയിച്ചിരിക്കുന്നതു" ശരിതന്നെ. ഇന്ത്യാ മുഗ
സാമ്രാജ്യമായിരുന്നപ്പോൾ പേർഷ്യൻഭാഷ ഉപരിയായിരുന്നു. പ
ക്കി കോയ്മകാലത്തു പോർത്തുഗീസും പരന്ത്രീസ ലന്ത മുതലായ ജാത
കളുടെ ഉന്നതകാലത്തു അതതുഭാഷകളും ഉപരിയായിരുന്നു. അ
ഒക്കയും കടന്നുപോയി ഇപ്പോൾ ഇംഗ്ലീഷ ശ്രേഷ്ഠമായിരിക്കുന്നു.
ത്തും കടന്നുപോകുമെങ്കിൽ (അതിന്നു ഒരിക്കലും സംഗതി വരരുതെ
ഇംഗ്ലീഷ കൊടി ലോകാന്തംവരെ നമ്മുടെമേൽ വീശട്ടെ) അപ്പഴും
ദ്ധയായ സുറിയാനി പഴയകിടക്കയിൽ കിടന്നുകൊണ്ടു "ഭാഷകൾ
രും ഭാഷകൾ പോകും എന്നാൽ ഞാൻ നിങ്ങളോടുകൂടെ എന്നേക്കു
ഇരിക്കുന്നു" എന്നു പറയുന്നതു കേൾക്കാം. സഭയുടെ സ്ഥിരതയേ
സാമ്രാജ്യങ്ങളുടെ സ്ഥിരതയേയും സംബന്ധിച്ചു നെപ്പോളിയന്റെ
സാക്ഷി ഈ അവസരത്തിൽ ഓർക്കുന്നതു പ്രയോജനകരമായിരിക്കും

൬. ബ്രാഹ്മണർ ഇംഗ്ലീഷിന്നും സംസ്കൃതത്തിന്നും കൊടുത്ത
രിക്കുന്ന സ്വീകാരവ്യത്യാസം ആലോചിക്കേണ്ടതുതന്നെയാണു. ലൌ
കികകാര്യങ്ങൾക്കായി ബ്രാഹ്മണർ ഇംഗ്ലീഷ അഭ്യസിക്കുന്നില്ല. ദിവ
ൻ കലക്ടർ, കമീഷ്യനർ, ജഡ്ജി, മജിസ്ത്രേട്ടുമുതലായ ഉദ്യോഗ
ൾ ലഭിക്കുന്നതിനായി സംസ്കൃതവും പഠിക്കുന്നില്ല. ഇംഗ്ലീഷിന്റെ
ഉപകാരം രാജകീയം സുറിയാനി സംസ്കൃതം ഇവയുടെ ആവശ്യ
വൈദികം ഹിന്ദുമതസംബന്ധമായ വേദശാസ്ത്രാദികൾ ഗ്രഹിക്കേ
മെന്നു താല്പര്യമുള്ള ബ്രാഹ്മണനാകട്ടെ യൂറോപ്യനാകട്ടെ ഇന്നും സ
സ്കൃതം തന്നെയാണു അഭ്യസിക്കുന്നതു. അങ്ങിനെതന്നെ ഇസ്ലാ
മതത്തെയൊ ബുദ്ധമതത്തെയൊകുറിച്ചു അറിയുന്നതിനു ശ്രമിക്കു
ഏവനും അറബിയൊ ചീനഭാഷയൊ അഭ്യസിക്കുന്നു. സുറിയാനി
സഭയെക്കുറിച്ചു അറിവാൻ വിചാരിക്കുന്നവർ സുറിയാനിയും അഭ്യ
സിക്കണം. ഇംഗ്ലീഷ ഉപേക്ഷിച്ചു സുറിയാനി മാത്രം അഭ്യസിക്കണ
എന്നു ഉപദേശിക്കുന്നവരുടെ അബദ്ധത്തെ ബോധ്യപ്പെടുത്തുന്നത
നുവേണ്ടി പറയേണ്ട ദൃഷ്ടാന്തമായിരുന്നു ഇതു്.

൭. എം. പി. വി. അവർകളുടെ ദൃഷ്ടാന്തപ്രകാരം സുറിയാനി
ഭാഷ കാഴ്ചബംഗ്ലാവിൽ മാതൃകയായി വയ്ക്കേണ്ടതുതന്നെ; സംസ്കൃ

വും ലത്തീനും അങ്ങിനെതന്നെ. ഇങ്ങിനെ എല്ലാറ്റിന്റെ പിറകിൽ ഒരു തുണിയിൽ പൊതിഞ്ഞുവച്ചിരിക്കുന്നതാണെങ്കിലും ചിലപ്പോൾ ഒരു ദാവീദിനു അതു വളരെ പ്രയോജനകരമായിത്തീരുന്നുണ്ട.

൫. കപടാഭിമാനത്തെ സൂക്ഷിക്കേണ്ടതാണ. എന്നാൽ "സത്യമല്ലാത്തതൊന്നും അഭിമാനമല്ല" എന്നുകൂടെ അറിഞ്ഞിരിക്കേണ്ടതാണ. കുറെ ഇംഗ്ലീഷ പഠിച്ചിട്ടുള്ളതുകൊണ്ടും ഇനിയും അധികം പേർ പഠിക്കണമെന്നു വാഞ്ഛയുള്ളതുകൊണ്ടും, സുറിയാനിക്കുള്ള മുഖ്യതയെ വിസ്മരിച്ചാൽമാത്രമെ സത്യാഭിമാനിയാകുകയെങ്കിൽ, പഠിച്ചിട്ടില്ലാത്ത സുറിയാനിക്കാരുടെ കൂടെ ചേന്ന അസത്യാഭിമാനിയായിത്തീരുന്നതിനാൽ എം. പി. വി. അവർകൾക്കു എത്രമാത്രം ആശ്ചര്യദുഃഖങ്ങൾക്കു കാരണഭൂതനായാലും എന്നോടു ക്ഷമിക്കണമെന്നാണ അപേക്ഷ.

സുറിയാനി സമുദായം സുറിയാനിസമുദായമായിരിക്കുന്ന കാലത്തോളം സുറിയാനിയെ പുലർത്തുക, പാലിക്ക, അലങ്കരിക്ക അല്ലാതെ കഴികയില്ല. സുറിയാനിക്കാർ ഇന്നു ഒരു മതകക്ഷിയായിരിക്കുന്നതെയുള്ളു. രാജകീയസംഘമായി പരിണമിച്ചിട്ടില്ല. സാമൂഹ്യോദ്ദേശങ്ങൾ മുഖ്യവും രാജകീയോദ്ദേശങ്ങൾ രണ്ടാം തരവും ആയിട്ടാണ ഇനിയും ഗണിച്ചുവരുന്നതു. മുൻപറഞ്ഞവയെ പ്രബലീകരിക്കുന്നതു അനുസരിച്ചിരിക്കും മററവയുടെ ബലവും. റി. എം. ജെ.

---

## തെക്കൻ യാത്ര.

പത്രാധിപരെ! പണ്ടു നമ്മുടെപത്രിക പല ദേശസഞ്ചാരം ചെയ്തു കണ്ടതും കേട്ടതും എല്ലാം മഹാജനങ്ങളുടെ മുമ്പാകെ വിളിച്ചുപറഞ്ഞതിനു പിന്നീട്ടു സ്വല്പം സാവകാശപ്പെട്ടിരുന്നാറെ തെക്കൻദിക്കുകളിലെ അക്രമങ്ങളും അഴിമതികളും പതിന്മടങ്ങു വർദ്ധിച്ചിരിക്കുന്നു എന്നു കേട്ടുതുടങ്ങിയിട്ടു കുറെ നാളായെങ്കിലും ആ സ്ഥലങ്ങളിലേക്കു ഇനിക്കു പോകുന്നതിനു സൌകര്യമായില്ല. നമ്മുടെപത്രികയും ഈ വിഷയത്തിൽ അശ്ശേഷം മൌനം ദീക്ഷിച്ചിരിക്കുന്നതുകൊണ്ടു അങ്ങോട്ടു ഒന്നു പോകുകയല്ലാതെ നിവൃത്തിയില്ലെന്നുകണ്ടു ഞാൻ ഇവിടെനിന്നു തെക്കോട്ടു യാത്രയായി. ഇടയ്ക്കു ചെന്നപ്പോൾ മഹാസൌമ്യനായ ഒരു വൃദ്ധൻ പരിഭ്രമിച്ചുവരുന്നതിനെകണ്ടു അദ്ദേഹത്തെ പിടിച്ചുനിർത്തി ഈ പരിഭ്രമത്തിന്റെ കാരണവും അദ്ദേഹത്തിന്റെ ചരിത്രവും ചോദിച്ചു. അപ്പോൾ വൃദ്ധൻ താഴെ വരുന്നപ്രകാരം പറഞ്ഞു.

"എന്റെപേരു സഭാസമാധാനം എന്നാകുന്നു. ഞാൻമാവേലിക്കരമുതലായ തെക്കൻ പ്രദേശങ്ങളിൽനിന്നുവരികയാകുന്നു ചെറുക്കാ നിനക്കു കഴിയുമെങ്കിൽ അത്രടം ഒന്നു ചെന്നു നിന്നെപ്പോലെയുള്ള പിള്ളേരും ചില വലിയവരും പല യോഗ്യന്മാരും ഉണ്ടാക്കുന്ന ബഹളം ഒന്നുകണ്ടുംവച്ചു വാ" എന്നു പറഞ്ഞു. ബഹളം എന്നു കേട്ടപ്പോൾ ഇനിക്കു അനല്പമായപരിഭ്രമം ഒന്നുജനിച്ചു. മൂപ്പിന്നേ! "എന്റെ കൂടെ വരണം ഇനിക്കവിടങ്ങളിൽ നല്ലപരിചയമില്ല ഒട്ടു പേടിയു

ണ്ടാ" എന്നും മറ്റും പറഞ്ഞു ഒരുവിധത്തിൽ മൂപ്പീന്നിനെ സമ്മതിപ്പിച്ചു വേഗം നടന്ന ശനിയാഴ്ച വൈകാറായപ്പോഴെക്കു മാവേലിക്കര ആറാട്ടുകടവു അക്കരകടന്ന അരികെയുള്ള ഒരുവീട്ടിൽ കയറിതാമസിച്ചു. പിറെറദിവസം നേരം വെളുത്തപ്പോൾ "മൂപ്പീന്നെ! ഇവിടെയുള്ള ഓരോന്ന എന്നെ പ്രത്യേകം പ്രത്യേകം കാണിച്ചുപറഞ്ഞു മനസ്സിലാക്കണം"മെന്ന ഞാൻ അദ്ദേഹത്തോടു പറഞ്ഞു. തെരുവിൽ കയറണം ബഹളം കാണണമെങ്കിൽ ഇനിക്കധികം പേടിയുണ്ടു എങ്കിലുമാകട്ടെ എന്ന പറഞ്ഞു ഞാനും മൂപ്പീന്നുംകൂടെ ഒരു മതിൽക്കെട്ടിൽ കയറി വെളിക്കിറങ്ങി ഒരു തോടെനടന്ന ഒരു കുളത്തിൻെറ വക്കത്തുകൂടെ നടന്ന ഒരു ആലിൻെറ ചുവട്ടിൽ ചെന്നപ്പോഴെക്കു ആ മനോഹരമായ തെരുവു ഞങ്ങളുടെ കണ്ണുകൾക്കു വിഷയീഭവിച്ചു. തെരുവിൽ കയറിയ ഉടൻതന്നെ കുറെ കുട്ടികൾ ഓടി സ്വല്പം പടിഞ്ഞാറുള്ള ഒരു കെട്ടിടത്തിൽ കയറുന്നതു കണ്ടു ഇവർ എവിടെ പോകുന്നു എന്നു മൂപ്പീന്നിനോടു ഞാൻ ചോദിച്ചു. അവർ ഇവിടുത്തെ സൺഡെസ്ക്കൂളിൽ പോകയാകുന്നു അതു മുമ്പു ആ വക്കിവാദ്ധ്യാരും പിന്നെ ആ ഇടിച്ചാണ്ടിച്ചനും ഉണ്ടായിരുന്നപ്പോൾ വളരെ ക്ഷേമമായി നടന്നിരുന്നു. ൧൦൦-ൽ ചില്വാനം കുട്ടികളോളം ഉണ്ടായിരുന്നു ഇപ്പോൾ വളരെ അധോഗതിയിലാണ. കാരണം പറഞ്ഞതുകൊണ്ടു നിനക്കറിയാമെല്ലൊ. ഇവിടുത്തെ വേദവായനസംഘക്കാർ വളരെ പണം ഉള്ളവർ ഇത്രയും പറഞ്ഞപ്പോഴെക്കു സൺഡെസ്ക്കൂളിൽ പ്രാർത്ഥനകേട്ടു ഞാനും മൂപ്പീന്നും വേഗമങ്ങോട്ടുകയറി. കുട്ടികൾ വളരെ കുറവു. ഉള്ളകുട്ടികൾ അഞ്ചു ക്ലാസുകളിലായി ഇരിക്കുന്നതുകണ്ടപ്പോൾ സുവിശേഷസംഘത്തിൻെറ റിക്കാട്ടുകളിൽ മാവേലിക്കരെ നാലാ ക്ലാസുള്ള പ്രകാരം കണ്ടിട്ടുള്ളതിനെ ഞാൻ ഓർത്തു ആ ക്ലാസിലെ പഠിത്വം കാണുന്നതിനായി ഞാൻ അടുത്തുചെന്നു. മതസംബന്ധമായ കാൎയ്യങ്ങളുടെ നാമമെ കേട്ടിട്ടില്ല. ഈ ഉയർന്നക്ലാസിലെങ്കിലും മതസംഗതിയൊ മതോപദേശപാലനമൊ സ്വല്പമെങ്കിലും പഠിപ്പിക്കാതെയിരിക്കുന്നതിൻെറ കാരണം എന്തെന്ന ഞാൻ മൂപ്പീന്നിനോടു ചോദിച്ചു. പഠിപ്പിക്കുന്നവക്കുതന്നെ നല്ലവിശ്വാസമുണ്ടെങ്കിലെ പഠിപ്പിക്കയൊള്ളു, ഇവർ ശമ്പളം വാങ്ങിക്കുന്ന വാദ്ധ്യാന്മാരാകുന്ന പേരിനുവേണ്ടി പഠിപ്പിക്കയുംചെയ്യുമെ എന്ന അദ്ദേഹം പറഞ്ഞു എൻെറ പത്രാധിപരെ! സ്വന്തസ്ഥലത്തു ഒരു ഞായറാഴ്ച രണ്ടുമണിക്കൂർ വേലനടത്തുന്നതിന ശമ്പളം വാങ്ങിക്കുന്ന ഇവര പഠിപ്പിക്കുന്ന ഉപദേശമല്ലയൊ മൂപ്പീന്ന പറഞ്ഞ ബഹളത്തിൻെറ കാരണമെന്ന ഇനിക്കു തോന്നിപ്പോയി കഷ്ടം! ഇനിക്കു ഇവർ ചെയ്യുന്ന വേലയെ ഓർത്തിട്ടു വ്യസനംവരുന്നു. ഫലം പരീക്ഷ കഴിഞ്ഞിട്ടറിയാം ശമ്പളം കൊടുക്കുന്നവർ ചോദിക്കുന്നില്ലല്ലൊ ദൈവമെ, എന്നൊക്കെ വിചാരിച്ചു ഞാൻ സ്വല്പസമയം അവിടെനിന്നതോടുകൂടി ഒരുമനഃപ്രാർത്ഥനയും കഴിഞ്ഞു സൺഡെസ്ക്കൂൾ പിരിഞ്ഞു. ഇതിൻെറശേഷം ഞങ്ങൾ പള്ളിയിൽ പോകുവാൻ ഭാവിക്കുമ്പോൾ കുറെ യൌവ്വനക്കാർ കക്ഷത്തിൽ പുസ്തകവും കയ്യിൽ ചെ

നസ്സല്യമായി ഉടുത്തൊരുങ്ങി പടിഞ്ഞാട്ടു ഓടുന്നതു കണ്ടു "ഇവരാർ എവിടെ പോകുന്നു പള്ളിപടിഞ്ഞാറാകുന്നുവൊ" എന്നു ഞാൻ മൂപ്പീന്നിനോട് ചോദിച്ചു. പള്ളി.......പട്ടക്കാരൻ അതൊക്കെപോയി കുഞ്ഞെ! ഇവർ ഇപ്പോഴത്തെ "രക്ഷിക്കപ്പെട്ട കനാന്യർ" പ്രസംഗം കേൾക്കാൻപോകുന്നു എവിടെ? പള്ളിയിലൊ എന്നു ഞാൻ ചോദിച്ചു, ഹെ! ആരാണ്ടു മുദ്രകുത്താൻവന്നിട്ടുണ്ടുപോലും പള്ളിയിൽപോയാൽ ജീവനില്ലാ. അവർമുറിപ്പെട്ടും അളവിൽവരുത്തും ഇല്ല എന്നൊക്കെ മൂപ്പീന്നു മറുഭാഷ സംസാരിക്കാൻ തുടങ്ങി- കനാന്യർ, മുദ്രകുത്തുകാർ, മുറിപ്പെടുക, അളവിൽവരിക- ഇതൊക്കെ കേട്ടു യാതൊന്നും മനസ്സിലാകാതെ ആരുടെമുദ്ര, പള്ളിയിൽ മുറിപ്പെടുത്താൻ വല്ലകുന്തമൊ മററുണ്ടൊ എന്നു മൂപ്പീന്നിനോടു ഞാൻ ചോദിച്ചു- നിനക്കു ഇതൊന്നും മനസ്സിലാകുകയില്ല, അളവിൽ വന്നവരെ അറികയൊള്ളു എന്നു ചിരിച്ചുംകൊണ്ടു പറഞ്ഞതിന്റെ ശേഷം ഇവർ ഇപ്പോഴത്തെ രക്ഷിക്കപ്പെട്ടവരെന്നു പറഞ്ഞു ബഹളം കൂട്ടുന്നവരാകുന്നു- പ്രവൃത്തി നിന്നെ ഒരു മണിയൊടുകൂടെ കാണിച്ചുതരാം- ഇവരുടെ ചോദ്യവും തർക്കവുംകേട്ടാകുന്നു ഞാൻ ഇവിടെനിന്നും പോയ്യൂ- ഇനിക്കും പാത്രിയർക്കീസ് ബാവാക്കും ഒന്നിച്ചിരിക്കാമൊ? എന്നൊരുയോഗ്യൻ- ഞങ്ങൾ ഇന്നു മെത്രാൻകക്ഷിയിലോട്ടുമറിയട്ടെ? എന്നൊരു കൊച്ചൻ- തഴക്കരെ അശ്ലേഷം കള്ളിൽനിന്നു പോയല്ലൊ എന്റെ ശി.... എന്നു പിണ്ണാരിക്കരു സ്വാതന്ത്ര്യകാലം മുട്ടുകുത്തി പ്രാർത്ഥിച്ചാൽമതിയെന്നു ഞാൻ ആറൻപത്തു വാക്യ കാണിക്കാമെന്നു ഒരു വിദ്വാൻ. സുറിയാനിസഭയിൽ കമ്മാചാരങ്ങളാകുന്ന അനേകം കാളക്കുട്ടികൾ ഉണ്ടെന്നു ഒരുപ്രസംഗി- അപ്പൊസ്തൊലൻ, അയക്കപ്പെട്ടവൻ- ഞാനും അയക്കപ്പെട്ടവൻ എന്റെ അടുക്കൽ കുമ്പസ്സാരിപ്പീൻ എന്നു മറെറാരുപദേശി. എന്തിനു വളരെ പറയുന്നു ഇങ്ങിനെയൊക്കെ ഇവിടുത്തെ രക്ഷയും ആയി സഭയോടുചേർന്നുനില്ക്കുന്ന ചിലർ ഉള്ളവരൊടു ദിവസവും തർക്കവും വഴക്കുമായി ഞാനും ഇവിടെനിന്നു ഓടിക്കപ്പെട്ടു- സഭയിൽ വിരുദ്ധവുമായി എന്നുപറഞ്ഞു മൂപ്പൻ കരവാൻതുടങ്ങി. ഞാൻ ഒരു വിധത്തിൽ അദ്ദേഹത്തെ ആശ്വസിപ്പിച്ചു ഞങ്ങൾ ഇരുവരുമൊരുമിച്ചു പള്ളിയിലേക്കുപോയി. അവിടെ ആൾ വളരെ കുറവായിരുന്നു- ശുദ്ധ കുറുബാനയും കഴിഞ്ഞു എല്ലാവരും ഇറങ്ങിപ്പോയി എങ്കിലും ഞാനും സംഭ്രമസമാധാനവും ആ വയോധികയായ പള്ളിയെകണ്ടു ദുഃഖകരമായുള്ള സംസാരംകേട്ടു വളരെ പ്രയാസത്തിൽ അവളെ ആശ്വസിപ്പിച്ചു. (സംഭാഷണം പിന്നീടു എഴുതിക്കൊള്ളാം) ഞങ്ങൾ ഇരുവരും അവിടെനിന്നിറങ്ങി സ്വല്പം പടിഞ്ഞാറൊട്ടുവന്നു ഒരുസ്ഥലത്തു കയറി സംസാരിച്ചുകൊണ്ടിരിക്കുമ്പോൾ എന്നാലൊന്നുനോക്കാമൊ, അതിനും പുറകോട്ടു മാറുകയില്ല എന്നൊരു വലിയ സംസാരം കേട്ടു- ഞങ്ങൾ ഇരുവരും ആ സ്ഥലത്തേക്കു ഓടിയെത്തിയപ്പോൾ ഇടയ്ക്കു മുണ്ടുംകെട്ടി ഒട്ടുപേരെല്ലാം ഒരു അൾമാരിയുടെ അടുക്കലേക്കു അടുത്തു ആരാധനത്തിനു ഭാവിക്കുന്നതിനെകണ്ടു- ഉടനെതന്നെ മൂ

പ്പൻ എന്നോടു ഇവർ ആർ എന്നു സൂക്ഷിച്ചു നോക്കു എന്നു പറഞ്ഞു
ഞാൻ നോക്കിയപ്പോൾ കാലത്തെ പടിഞ്ഞാറോട്ടു ഓടിയവർ മിക്ക
പേരും ഉണ്ടായിരുന്നു. പെട്ടെന്നു ചിലരൊക്കെ വന്നുപിടിച്ചുമാററി
യില്ലായിരുന്നു എങ്കിൽ എന്റെ പത്രാധിപരെ ചിലകനാന്യർ ഒ
ക്കെ കനാൻ പ്രാപിക്കുമായിരുന്നു എന്നു ഇനിക്കു തോന്നിപ്പോയി.
ഉടനെ മൂപ്പൻ എന്നോടു കാലത്തെ ഇവരുടെ പ്രവൃത്തി നിന്നെ കാ
ണിക്കാമെന്നു പറഞ്ഞതു ഇപ്പോൾ ഒത്തുവൊ. എന്താ ഇങ്ങിനെയൊ
ക്കെ ചെയ്യുന്നു എന്നു ചോദിക്കാമെങ്കിൽ ഒരുപരീക്ഷയിൽ അകപ്പെ
ട്ടുകയായിരുന്നു എന്നും രക്തസാക്ഷിയായി മരിപ്പാൻപോകയായിരു
ന്നു എന്നുമററും സമാധാനവും പറയും എന്നുപറഞ്ഞു. എന്തുകഷ്ടം ഇ
വരുടെ പട്ടുതിയും ഭാവവും ഓടിയ ഓട്ടവും കേറിയ കേററവും എല്ലാം
എന്റെ കണ്ണുകൾകൊണ്ടു തന്നെ കാണ്മാൻ ഇടയായെല്ലോ. ഇവർ
ഇനിയുമെങ്കിലും സത്യമായി ദൈവത്തെ സേവിച്ചുഎങ്കിൽ കൊള്ളാ
യിരുന്നു. ഇപ്പോൾ ഇത്രയും മതി. ശേഷം പിന്നീടു ആയിക്കൊള്ളാം.
ക്രൂട്ടുകാരൻ വേണ്ടതില്ലാ. ഞാൻ ഇനിയും തെക്കോട്ടു കായംകുളം, കാ
ർത്തികപ്പള്ളി, തഴവാ മുതലായസ്ഥലങ്ങളിലേക്കു പോകുന്നുണ്ടു. അ
വിടവിടെകാണുന്നതു എഴുതി അയച്ചുകൊള്ളാം.

എന്നു തെക്കൊക്കെയോടി.

---

## ഒരഭിപ്രായം.

തിരുവല്ലാ.

പ്രിയ പത്രാധിപരെ,

കഴിഞ്ഞ ലക്കത്തിൽ മാർ ദീവന്നാസ്യോസ്സ ജൂബിലി സ്മാരകാ
ർത്ഥം പിരിക്കപ്പെട്ടുന്ന പണം തിരുവനന്തപുരത്തും എറണാകുളത്തും
ഓരൊ മുസ്സാവരി പണിയുന്നതിനു ഉപയോഗപ്പെട്ടത്തണമെന്നു ഒ
രു ലേഖകൻ എഴുതിയിരിക്കുന്നതു വായിച്ചപ്പൊൾ മുതൽ നമ്മുടെ
സഭയ്ക്കു എല്ലാം തികഞ്ഞു. മുസ്സാവരിയുടെ കുറവെയുള്ളു എന്നു ലേഖ
കൻ വിചാരിച്ചുംകൊണ്ടു തന്റെ അഭിപ്രായത്തെ പരസ്യപ്പെടുത്തി
എന്നു തോന്നിപ്പോയി, ഇത്രയും പറഞ്ഞതുകൊണ്ടു മുസ്സാവരി വേ
ണ്ടായെന്നല്ലാ അതിനു അത്യാവശ്യമില്ലുന്നു മാത്രമെ ഞങ്ങൾ പറയു
ന്നുള്ളു. കുന്നംകുളങ്ങരെയും തിരുവനന്തപുരത്തും മഹാമനസ്കതയും
ഔദാര്യശീലവും ഉള്ള മഹാന്മാർ നമ്മുടെ സഭയിൽ ഉള്ളതുകൊണ്ടു
ലേഖകൻ പറഞ്ഞിട്ടുള്ള ചുമതലയെ അവരുടെമേൽ വയ്ക്കേണ്ടതാണ.

എന്നാൽ ഒരു ഇടവകയിലെ പട്ടക്കാരൻ ഏതുപ്രകാരമുള്ള ആ
ളൊ, ആ ഇടവകയും അപ്രകാരംഉള്ളതുഎന്നുണ്ടല്ലൊ. അതുകൊണ്ടു
പരിഷ്കാരത്തിന്റെ പരമകാഷ്ഠയെ പ്രാപിച്ചിരിക്കുന്ന ഇരുപതാം
നൂററാണ്ടിന്റെ ഈ അവസരത്തിൽ എങ്കിലും നമ്മുടെ ഇടവകകളി
ലുള്ള ജനങ്ങളെ ഉത്തമ രീതിയിൽ ഭരിക്കുന്നതിനു യോഗ്യതയുള്ള
പട്ടക്കാർ ഉണ്ടായിരിക്കേണ്ടതു ഏററവും ആവശ്യമായിട്ടുള്ളതാകുന്നു.
ഏററവും വിശേഷമായ വിധത്തിൽ സ്നാനം ചെയ്യുതിന്റെ ശേഷം

മലിനതയുള്ള വസ്ത്രം ധരിക്കുന്നകണക്കെ, ഉയൎന്നതരം പരീക്ഷകൾ ജയിച്ചു ഡിഗ്രികൾ സമ്പാദിച്ചിട്ടുള്ളവൎക്കു, മറെറാരൊ വിധത്തിൽ സാക്ഷാൽ വിദ്യാഭ്യാസം ചെയ്തിട്ടുള്ളവൎക്കു തങ്ങളിടെ മേൽ ഇടവക സംബന്ധമായ ഭരണം ചെയ്യുന്നതിന്ന അപരിഷ്കൃതനും സാക്ഷാൽ വിദ്യാഭ്യാസത്തിന്റെ ഗന്ധംപോലും ഇല്ലാത്തവനുംആയ ഒരു പട്ടക്കാരൻ നിയമിക്കപ്പെടുന്നതു ഏററവും അസഹനീയമായിട്ടുള്ളതാകുന്നു നമ്മുടെ പട്ടക്കാരിൽ പലൎക്കു വേണ്ടതുപോലെ വിദ്യാഭ്യാസം ഇല്ലാതിരിക്കുന്നതിന്റെ പ്രഥമകാരണം അവരുടെ ജോലിക്കുള്ള പ്രതിഫലത്തിന്റെ കുറവാണെന്നുള്ളതു വിസ്തരിക്കാതെ അറിയാവുന്നതാണല്ലൊ, അവൎക്കു തക്കതായ ശമ്പളം കൊടുക്കുന്ന പക്ഷം ഉയൎന്നതരം വിദ്യാഭ്യാസം ചെയ്തിട്ടുള്ളവർ ഈ ചുമതലയേറിയ ജോലിയിലേക്കു ആകൎഷിക്കപ്പെടുകയും തന്മൂലം ഇടവക നന്നായി ഭരിക്കപ്പെടുകയും, പള്ളിവക വരുമാനങ്ങൾ അപഹരിക്കപ്പെടാതിരിക്കയും ചെയ്യുമായിരുന്നു- മാർ ദീവന്നാസ്യോസ്സ ജൂബിലി സ്മാരകത്തിനായി പിരിച്ചെടുക്കപ്പെടുന്ന പണം ഒരു മൂലധനമായി വച്ചുംകൊണ്ടു ഇടവകകളിൽനിന്നും ബുദ്ധിപൂൎവ്വം ഓരൊ ജനങ്ങളിൽനിന്നും ശേഖരിക്കപ്പെടുന്ന പണം മാസം തോറും ഇതോടുചേൎത്തു മൂലധനത്തെ വൎദ്ധിപ്പിച്ചു ഓരൊ ഇടവകയിലുള്ള പട്ടക്കാൎക്കു യഥായോഗ്യം ശമ്പളം കൊടുക്കുന്നപക്ഷം പട്ടക്കാരെ അവരവരുടെ യോഗ്യതയ്ക്കുതക്കവണ്ണം സ്ഥലം മാററി ഓരൊ ഇടവകയ്ക്കു തക്കതായ പട്ടക്കാർ നിയമിക്കപ്പെടുന്നതിന്നും അപ്പഴപ്പോൾ ജനങ്ങളിൽനിന്നും പിരിയുന്ന പണം അഴിമതിയാകാതെ ശരിയായ വിധത്തിൽ വൎദ്ധിപ്പിക്കുന്നതിനും മെത്രാപ്പൊലിത്തന്മാർ ഉടനുടൻ നടത്തപ്പെടുന്നതിന്ന അയച്ചുകൊടുക്കുന്ന കല്പനകൾ ഭയഭക്തിയോടും ചുമതല അറിഞ്ഞും നടത്തപ്പെടുന്നതിനും പട്ടക്കാർ ജനങ്ങളാൽ ഭരിക്കപ്പെടുന്നതിന്ന പകരം ജനങ്ങളെ പട്ടക്കാർ ഭരണം ചെയ്യുന്നതിനും ഓരൊ പള്ളികളിലേയും ആത്മീയലൌകീക നടപടികൾ ഏക രീതിയിൽ വന്നുകൂടുന്നതിന്നും സുവിശേഷപ്രസംഗത്തിന്ന യോഗ്യതയുള്ള പട്ടക്കാരെ സഞ്ചാരപ്രസംഗികളായും മററും നിയമിച്ചു നമ്മുടെ രക്ഷിതാവിന്റെ അന്ത്യകല്പനയെ പ്രമാണിക്കുന്നതിന്നും മേലാൽ പട്ടത്വത്തിന്ന പഠിക്കാൻ അധികം യോഗ്യതയുള്ളവർ അതിൽ പ്രവേശിച്ചു പ്രധാനപ്പെട്ട ശുശ്രൂഷയാകുന്ന വചനശുശ്രൂഷ ആവശ്യംപോലെ ഇടവകകളിൽ നടത്തി ദൈവവചനത്തിന്റെ തെജസ്സിനെ പ്രശോഭിപ്പിക്കുന്നതിനും സംഗതി വരുന്നു,

നമ്മുടെ സമുദായത്തെ അപെക്ഷിച്ചു അംഗ്ലിയാ, റോമ്മാ മുതലായ ഇതരസഭകളിലുള്ള പട്ടക്കാരെ നോക്കാം. അവൎക്കു അവരവരുടെ യോഗ്യതയ്ക്കു തക്കതായ ശമ്പളവും ക്രമേണ യോഗ്യതാനുരൂപമായി മേൽഗതിയും ലഭിച്ചുവരുന്നു. അവരുടെ ഇടയിൽ പള്ളിവ്യവഹാരമൊ പട്ടക്കാർ തമ്മിലുള്ള ഛിദ്രമൊ ഉള്ളതായി അറിയുന്നില്ലാ- അവരുടെ മദ്ധ്യെയുള്ള നമ്മുടെ ഇപ്പൊഴത്തെ സ്ഥിതി ഏററവും ദയനീയമായിട്ടുള്ളതാകുന്നു. അതിനാൽ ജൂബിലിസ്മാരകം വക പണം ന

ളുടെ പട്ടക്കാരുടെ ശമ്പളത്തിന്റെ മൂലധനമായി ഉപയോഗിക്കുന്നതു ഏററവും നന്നായിരിക്കുമെന്നു ഞങ്ങൾ അഭിപ്രായപ്പെടുന്നു.

ഈ ഗ്രന്ഥശേഖരം, അനാഥശാല, സുറിയാനി അച്ചടി, വിദ്യാഭ്യാസം, ഇതുകൾക്കു ഉപയോഗപ്പെടുത്തണമെന്നു ഓരോ ലേഖകന്മാർ എഴുതിയിട്ടുള്ളതു തിരസ്കരിക്കത്തക്കതല്ലാ, എങ്കിലും തിരുമേനിക്കു പട്ടം കിട്ടിയിട്ടു അൻപതു വർഷം തികഞ്ഞതിന്റെ ജൂബിലി സ്മാരകവകപണം പട്ടക്കാരുടെ ഉയർച്ചക്കായിട്ടുതന്നെ ഉപയോഗിക്കയല്ലയൊ ഏററവും ഉത്തമമായിട്ടുള്ളതെന്നു മഹാന്മാർ ആലോചിച്ചു തീർച്ചപ്പെടുത്തേണ്ടതാണെന്നു മാത്രം പറഞ്ഞുകൊണ്ടു തല്ക്കാലം വിരമിക്കുന്നു.

എന്നു ക്രിസ്തീയ സാക്ഷീകരണസംഘസെക്രട്ടറി

---

## “സൂക്ഷ്മദൃഷ്ടി പതിപ്പാൻ”

“മാർ ദീവന്നാസ്യോസ് ജൂബിലി” സ്മാരകത്തെപ്പററി കഴിഞ്ഞ പത്രികയിൽ പ്രസ്താവിച്ചിട്ടുള്ള അഭിപ്രായം അതിപ്രയോജനകരമായതെന്നു ഭിന്നപ്പെടാതിരിപ്പാൻ ഇടയുള്ള നിങ്ങളിൽ പലരുടെയും ഒരു അഭിപ്രായത്തിൽ ഞാൻ അത്യന്തം ആശയോടെ സംയോജിക്കുന്നതു കൂടാതെ നമുക്കു പൊതുവെ അതിൽനിന്നുണ്ടാകാനിരിക്കുന്ന ഭാവികാലത്തെ വലിയ ഉപയോഗം ഒരു കണ്ണാടിയിലെന്നപോലെ മറവായി കാണാകുന്നതുകൊണ്ടു ഭിന്നാഭിപ്രായക്കാർ ഉണ്ടായിരുന്നാൽ ഈ സംഗതി അവരുടെ ഹൃദയങ്ങളിൽ ആഴമായിട്ടു ആലോചന ചെയ്യപ്പെടുവാൻ അവസരം കൊടുത്തതിനുമേൽ മാത്രമെ ഇതിനു എതിർ പറയാവു എന്നു അപേക്ഷിച്ചുകൊള്ളുന്നു. അതല്ലു സ്മാരകപിരിവിലെ ഒരു വലിയ അംശം എടുത്തു തിരുവനന്തപുരത്തു പള്ളിക്കു ചേർന്നോ എറണാകുളത്തു തിരഞ്ഞെടുക്കപ്പെടുന്നേടത്തു മുസ്സാവരി ബങ്കളാവിന്റെ രീതിയിൽ രണ്ടു എടുപ്പുകൾ, അവയുടെ പുരോഭാഗം-ദൃഷ്ടിഗോചരമായി “മാർ ദീവന്നാസ്യോസ് ജൂബിലി സ്മാരകം” എന്നുള്ള നാമം വഹിച്ചുകൊണ്ടു മലങ്കര യാക്കോബായ സുറിയാനിസഭയുടെ നന്ദിയെ പ്രദർശിപ്പിക്കുന്നതു എത്ര ഭംഗിയും എത്ര മെച്ചവും ഉപകാരവുമായ ഒരു വിഷയം.

പഴയ കാലങ്ങളിൽ ഓർമ്മസ്തംഭങ്ങൾ പണിപ്പാടുകളും, കർബ്ബാരങ്ങളും തൂണുകളും ബിംബങ്ങളും മറ്റുമായിരുന്നു. ഇതു അതിനെക്കാൾ പതിന്മടങ്ങു ഉപകാരമേകുന്നതും സ്ഥിതിയായി നിലനില്ക്കുന്നതുമത്രെ. പിരിയുന്ന പണം മുഴുവനും ബാങ്കിലൊ മററൊ ഇട്ടുകൊണ്ടു അപ്രത്യക്ഷമായ ഏതു കാര്യത്തിലും ചിലവിട്ടു അതിനെ സ്മാരകം ഓർമ്മസ്തംഭം എന്നിങ്ങനെ വെറും നാമം വിളിച്ചാൽ അതു ഒട്ടും മെച്ചയല്ലെന്നു പ്രകൃത തന്നെ വിളിച്ചുപറയുന്നു. അതു വേരും ചുവടും ഇല്ലാത്ത ഉണങ്ങിയതടിപോലെ എന്നു തോന്നിപ്പോകുന്നു പ്രിയവായനക്കാരെ

എന്നു മാത്രമല്ലാ പിന്നെയൊ ഭാരവാഹികളായ കമ്മറ്റിക്കാർ

പ്രത്യേകം ഇതു പശ്ചാലോചിക്കേണ്ടതാണ്. മററെവലിയഅംശമൊന്നു നമ്മുടെ ദിവ്യമെലാവിന്റെപക്കലുള്ള ഒരു ധനശെഖരമാകുന്ന മൂറാക്കു അതു വൈദികസംഘത്തിന്റെ പൊതുവെയുള്ള ക്ഷീണതയെ പ്പറ്റുന്നവകക്കായിരിക്കണമല്ലൊ. എന്തുകൊണ്ടെന്നാൽ ഇതു ഒരു അവകാശമുറ അനുസരിച്ചു അവക്കു ചെരെണ്ടതായ ഒരു പിതൃധനം പോലെ നാം ഇപ്പോൾ കരുതാതിരുന്നാൽ വൈദികസംഘത്തിനു പിടിപെട്ടിരിക്കുന്ന വലിയ ക്ഷീണതയെക്കുറിച്ചു നാം വിചാരമില്ലാത്തവരെന്നുള്ള പരിതാപനാമത്തിൽനിന്നു നാം എങ്ങിനെ ഒഴികഴിവുപറയും.

ഒരു ലേഖകൻ.

---

## കുറുബാന പാപമോചനത്തിനുള്ളതല്ലയൊ?

"ഇതു് അനേകൎക്കുവെണ്ടി പാപമോചനത്തിനായി ചൊരിയപ്പെടുന്ന പുതിയനിയമത്തിനുള്ള എന്റെരക്തമാകുന്നു. മത്താ. ൨൬-൨൮,

പ്രിയരെ! കൎത്താവീശോമിശിഹാ തന്റെതിരുബലിയെ പിതാവായ ദൈവത്തിനു സമൎപ്പിക്കും മുൻപെ തന്റെ സഭക്കു കൎത്താവു വരുവോളത്തിനു അവന്റെ മരണത്തെയും അറിയിക്കണമെന്നുള്ള ആജ്ഞയോടുകൂടി തന്റെ തിരുശരീരത്തെയും തിരുരക്തത്തെയും ഏല്പിച്ചുകൊടുത്തു. എന്നാൽ ക്രിസ്തീയസമുദായം ഇതിനെ പൊതുവെ ആചരിച്ചുവരുന്നെങ്കിലും പ്രൊട്ടസ്റ്റാന്റുകാരുടെ ഇടയിൽ ചിലരും നമ്മിൽനിന്നുപിരിഞ്ഞുപോയ നവീകരണക്കാരും അവരോടുചെന്ന ചില നൂതനമതസ്ഥരും കൎത്താവും തന്റെ അപ്പോസ്തോലന്മാരും പ്രാചീനസഭകളും പഠിപ്പിക്കുന്നതിനും വിശ്വസിക്കുന്നതിനും കേവലം വൈപരീത്യമായി വിശ്വസിക്കയും പഠിപ്പിക്കയും ചെയ്യുന്നതിനാൽ നമ്മിലുള്ള ചിലൎക്കും അതിന്റെ വാസ്തവത്തെ അറിഞ്ഞാൽ കൊള്ളാമെന്ന ആഗ്രഹം ജനിച്ചിരിക്കുന്നതായി കഴിഞ്ഞമാസത്തിലെ "ഇടവകപത്രിക"യിൽ "സത്യപ്രിയൻ" എന്നൊരാളിന്റെ ലേഖനംകൊണ്ടു എനിക്കു മനസ്സിലായതിനാൽ ആ ലേഖകന്റെയും അതുപോലെ ആഗ്രഹം ജനിച്ചിട്ടുള്ള വല്ലവരുമുണ്ടെങ്കിൽ അവരുടെയും പ്രയോജനാൎത്ഥമാണു ഞാൻ ഇപ്പോൾ ഈ വിഷയത്തിലേക്കു പ്രവേശിക്കുന്നതു. എന്നാൽ ഞാൻ ഉപന്യസിക്കുവാൻ ആരംഭിക്കുന്ന ഈ പ്രമേയം തുടൎച്ചയായി പറയേണ്ടി വന്നിരിക്കുന്നതിനാൽ ഈ വിഷയത്തിനു എതിരെ വല്ലവൎക്കും വല്ലതും പറയാനുണ്ടായിരുന്നാൽ അതു എന്റെ ഈ പ്രസംഗം അവസാനിച്ചതിനുശേഷം മാത്രമെ പറയാവൂ എന്നു എനിക്കു ഒരു അപേക്ഷയുണ്ടെന്നുകൂടി ഈ അവസരത്തിൽ വായനക്കാരെ അറിയിച്ചുകൊള്ളുന്നു.

ഞാൻ ഈ വിഷയത്തെ അഞ്ചു ഭാഗങ്ങളായി വിഭജിച്ചു പ്രതിപാദിക്കണമെന്നാണ നിശ്ചയിച്ചിരിക്കുന്നതു.

൧. പാപം എന്തെന്നും.

൨. പാപം എപ്പോൾ ഉണ്ടായി എന്നും:-

൭. പാപപരിഹാരത്തിന്നു ദൈവം നിശ്ചയിച്ചിരിക്കുന്നതെന്നും.

൮. പാപവിമോചനത്തെ നാം അനുഭവമാക്കുന്നതു എങ്ങനെ എന്നും.

൯. ശുദ്ധ കുൎബ്ബാനക്കു എതിരായി പറയുന്ന യുക്തികൾക്കു സമാധാനവും.

൧ാമതു. പാപം എന്തെന്നു. ദൈവം യാതൊന്നിനെ കല്പിക്കയും നാം അതിനെ ലംഘിക്കയും ചെയ്യുന്നതത്രെ പാപം. പാപം എന്തെന്നുള്ള ചോദ്യത്തിന്നു, ശു. യോഹന്നാന്റെ മറുപടി എന്തെന്നാൽ "പാപം ന്യായപ്രമാണലംഘനമെല്ലൊ ആകുന്നു. ദൈവം ആജ്ഞാപിക്കുന്നതു ദൈവപ്രമാണവും നാം അതിനെ നിഷേധിക്കുന്നതു പാപവും അത്രെ. "എന്തുകൊണ്ടെന്നാൽ ന്യായപ്രമാണം കോപത്തെ ഉളവാക്കുന്നു. ന്യായപ്രമാണം ഇല്ലാത്തിടത്തു ലംഘനവുമില്ല" (റോമ. ൪. ൧൫) എന്നു ശു. പൌലൂസ്സ പറയുന്നു. പിന്നെയും ദൈവം ഇസ്രായേൽജനത്തോടു കല്പിക്കുന്നതു "ഇതാ ഞാൻ നിങ്ങളുടെമുമ്പാകെ അനുഗ്രഹത്തെയും ശാപത്തെയും വെക്കുന്നു. ഇന്നു ഞാൻ നിങ്ങളോടു കല്പിക്കുന്ന നിങ്ങളുടെ ദൈവമായ യഹോവായുടെ കല്പനകൾക്കു നിങ്ങൾ അനുസരിച്ചാൽ അനുഗ്രഹത്തെയും നിങ്ങൾ നിങ്ങളുടെ ദൈവമായ യഹോവായുടെ കല്പനകൾക്കു അനുസരിക്കാതെ നിങ്ങൾ അറിയാത്ത അന്യദൈവങ്ങളെ പിന്തുടരുന്നതിന്നു ഇന്നു ഞാൻ നിങ്ങളോടു കല്പിക്കുന്ന വഴിയെവിട്ടുമാറിയാൽ ശാപത്തെയുംതന്നെ" (ആവൎത്ത. ൧൧ ൨൬—൨൭. ൨൰, ൧൧—൨൰) എന്നു ദൈവം കല്പിച്ചിരിക്കുന്നതിനാൽ തന്റെ കല്പനകളെ നിഷേധിക്കുന്നതത്രെ പാപം എന്നു നാം കാണുന്നു. എന്നാൽ ദൈവികപ്രമാണത്തിന്നു ലംഘിതരായിതീരുന്നതുകൊണ്ടു പാപം ഉൽഭൂതമാകുന്നു എങ്കിൽ ശു: അപ്പൊസ്തലൻ "പാപമൊ ന്യായപ്രമാണം വരെ ലോകത്തിൽ ഉണ്ടായിരുന്നു" എന്നും (റൊമാ. ൫, ൧൩) "ന്യായപ്രമാണത്താൽ പാപത്തിന്റെ പരിജ്ഞാനമെല്ലൊ ഉണ്ടാകുന്നതു" എന്നും ഞാൻ ഒരുകാലത്തു ന്യായപ്രമാണംകൂടാതെ ജീവിച്ചിരുന്നു. എന്നാൽ കല്പന വന്നപ്പോൾ പാപം വീണ്ടും ജീവിക്കയും ഞാൻ മരിക്കയും ചെയ്തു" (റൊമാ. ൭. ൨൰) ൯, ൧൦. എന്നും "പാപത്തിന്റെ ശക്തിയൊ ന്യായപ്രമാണം" ൧ കൊ. ൧൫ ൫൬ ആകുന്നു എന്നും പറഞ്ഞിരിക്കുന്നതിനാൽ ന്യായപ്രമാണലംഘനമാണ പാപം എന്നുള്ളതിനെപറ്റി ചിലൎക്കു സംശയംതോന്നുവാൻ ഇടയുണ്ടു. എന്നാൽ അപ്പൊസ്തലനായ ശു: പൌലൂസ്സ പറയുന്ന ഈ വാചകങ്ങൾ പഴയനിയമത്തിന്റെ മദ്ധ്യസ്ഥനായ മൂശമുഖാന്തരം ഇസ്രായെൽജനങ്ങൾക്കു ദൈവം സീനായിൽവച്ചു കൊടുത്തിട്ടുള്ള ശിലാലിഖിതപ്രമാണത്താൽ അല്ലാ പാപം ഉണ്ടായതു എന്നും പാപം പാപമെന്നു കാണപ്പെടുന്നതിനാണ ദൈവം അവയെകൊടുത്തതു എന്നും അപ്പൊസ്തലൻ കാണിക്കുന്നതല്ലാതെ ലംഘനമല്ലാ പാപം എന്നു അഭിപ്രായപ്പെടുന്നില്ലാ. എന്നാൽ സിനായിലെ പ്രമാണം ഉണ്ടാക

ന്നതിനുമുമ്പ പാപംനിമിത്തം പലരെയും ശിക്ഷിച്ചതായി വേദപു
സ്തകത്തിൽ നാം വായിക്കുന്നതിനാലും ആദാം ഒഴികെ മറ്റുള്ളവരാ
ൽ ആൎക്കും യാതൊരുപ്രമാണവും ഇല്ലാതിരിക്കുമ്പോൾ ഏതുപ്രമാണം
അനുസരിച്ചാണ അവരെ ശിക്ഷിച്ചത എന്നും വിചാരിക്കുവാൻ ന്യായ
മുള്ള ഈ സംഗതിയെപറ്റി നാം പ്രത്യേകം ആലോചിക്കുന്നു എങ്കി
ൽ ദൈവത്തിന്റെ രണ്ടുവകപ്രമാണങ്ങളെ കാണാവുന്നതാണ് ഒന്നു
അന്തരംഗപ്രമാണവും (മനസ്സാക്ഷിയിൽ എഴുതപ്പെട്ടതു) റൊമാ. ൧.
൧൯—൨൧. വരെ. ൨. ൧൪. മറ്റൊന്നു ബാഹ്യപ്രമാണവും (ദൈ
വം തന്റെ ജനങ്ങൾക്കു പ്രത്യെക വിധത്തിൽ കൊടുക്കപ്പെടുന്നതു)
അത്രെ. ജലപ്രളയകാലത്തുണ്ടായിരുന്നവൎക്കും സൊദൊം ഗോമൊറാ
യിലുണ്ടായിരുന്നവൎക്കും ദൈവം ശിക്ഷയെകൊടുത്തതു അവരുടെ അ
ന്തരംഗപ്രമാണം അനുസരിച്ചായിരുന്നു എന്നു നാം വിചാരിക്കെണ്ടി
യിരിക്കുന്നു. ഈ ഭാഗം ഒക്കയും കല്പനലംഘനമല്ലാ പാപം എന്നുകാ
ണിക്കുന്നില്ലാ. "എന്നാൽ ആദാം വഞ്ചിക്കപ്പെട്ടില്ലാ സ്ത്രീ വഞ്ചിക്കപ്പെ
ട്ടു ലംഘനത്തിൽ അകപ്പെട്ടു- ൧. തിമൊ- ൨. ൧൪. എന്നും "ഏക
മനുഷ്യനാൽ പാപവും പാപത്താൽ മരണവും ലോകത്തിലെക്കു
പ്രവെശിച്ചു- റൊമാ. ൫. ൧൨ എന്നും ശ്രു: അപ്പൊസ്തലൻ വിചാരി
ക്കുന്നതിനാൽ പാപം ലോകത്തിലെക്കു കടന്നതു കല്പനലംഘനത്താ
ൽ ആകുന്നു വെണ്ടവോളം സ്പഷ്ടമാകുന്നുണ്ടു- ഇതൊടുകൂടി ശ്രു: യോ
ഹന്നാൻപറയുന്നതും ആലൊചിച്ചാൽ ന്യായപ്രമാണലംഘനമാണ
പാപം എന്നുള്ളതു എത്രെ സ്പഷ്ടമായി തെളിയുന്നു. തുടരും

കെ- സി- ഉമ്മൻ

---

## വിശ്വാസ വിഷയം തുടൎച്ച

(൪)

നിങ്ങൾ വിശ്വാസത്തിലിരിക്കുന്നുവൊ എന്നു നിങ്ങളെതന്നെ
പരീക്ഷിപ്പിൻ- നിങ്ങളെതന്നെ ശോധന ചെയ്വിൻ- നിങ്ങൾ കൊ
ള്ളരുതാത്തവരല്ലാ എങ്കിൽ യെശുക്രിസ്തു നിങ്ങളിൽ ഇരിക്കുന്നു എ
ന്നു നിങ്ങൾ അറിയുന്നില്ലയൊ-

ഈ പ്രാവശ്യവും പ്രസംഗവാക്യം ഇതുതന്നെ. ഒരു വസ്തുവിനെ
പരീക്ഷിക്കണമെങ്കിൽ വെറൊരുവസ്തു തന്നെ വെണ്ടിയിരിക്കുന്നു- അ
പ്രകാരംതന്നെ നാം വിശ്വാസത്തിലിരിക്കുന്നുവൊ എന്നു നമ്മെത
ന്നെ പരിക്ഷിക്കുന്നതിനും പ്രധാനമായി വിശ്വാസംതന്നെ വെണ്ടി
വരുന്നു- വിശ്വാസംകൂടാതെ ജീവിക്കുന്നവർ ലോകത്തിൽ ഒരുത്തരു
മില്ലാ- ദൃഷ്ടാന്തമായിട്ടു, ഒരുഭൎത്താവ തന്റെ ഭാൎയ്യയെയും യജമാനൻ
തന്റെഭൃത്യനേയും വണ്ടിക്കാർ വള്ളക്കാർ മുതലായവരെയും അന്യോ
ന്യം നാം വിശ്വസിക്കാതിരുന്നാൽ ഏതുകാൎയ്യവും വെണ്ടവണ്ണം ചെ
യ്യുന്നതിനു എങ്ങിനെ കഴിയും. ഒരു പാചകക്കാരൻ ചമയ്ക്കുന്ന ഭക്ഷ
ണപദാൎത്ഥങ്ങളിൽ വല്ലവിഷവും കലൎത്തിയിട്ടില്ലെന്നു നാം വിശ്വസി

കുമെങ്കിൽ അല്ലാതെ നാം എങ്ങിനെ അവയെ ഭക്ഷിക്കും. തങ്ങളുടെ
ഭൎത്താക്കന്മാരെ മരണത്തിന്ന ഏല്പിച്ചിട്ടുള്ള വളരെ സ്ത്രീകളെ നാം അ
റിയുന്നസ്ഥിതിക്കു നമ്മുടെ ഭാൎയ്യമാരും നമ്മോടു അങ്ങിനെ ചെയ്കയി
ല്ലെന്ന നാം വിശ്വസിക്കുമെങ്കിൽ അവരോടു ഒരുമിച്ചു നാം എങ്ങിനെ
വസിക്കും. ക്രൂരന്മാരായ വളരെ ശത്രുക്കൾ അല്ലാതെ നമുക്കു ഇപ്പൊ
നമ്മുടെ ഉറക്കത്തിൽ അവർ നമ്മെ ഉപദ്രവിക്കയൊ ഹിംസിക്കയൊ
ചെയ്യുമെന്ന നാം സംശയിച്ചുതുടങ്ങിയാൽ നാം എങ്ങിനെ സമാധാ
നത്തിൽ ഉറങ്ങും. വള്ളക്കാർ വണ്ടിക്കാർ മുതലായവരെ നാം വിശ്വ
സിച്ചതെല്ലാം ഭയംകൂടാതെ യാത്രചെയ്യുമ്പോൾ നാം മുഴുവനും അ
വരുടെ ആധീനത്തിലല്ലയൊ ഇരിക്കുന്നതു അവൎക്കു ബോധിച്ചതിൻവണ്ണം
നമ്മോടു ചെയ്യരുതൊ, അവർ വല്ല സൂക്ഷക്കുറവും കാണിച്ചെങ്കിൽ ചെ
ട്ടെന്ന നാം വലിയ അപകടത്തിലും മരണത്തിലും അകപ്പെട്ടുപോക
ല്ലയൊ ഈ സ്ഥിതിക്കു നാം ഇവയെല്ലാം വിശ്വാസംകൊണ്ടല്ലയൊ
ചെയ്യുന്നതു. അതിനാൽ ഇങ്ങിനെയുള്ള വിശ്വാസം ഇല്ലാതവ
ലോകത്തിൽ ജീവിപ്പാൻ കഴിയുന്നതല്ല. എന്നാൽ ഇങ്ങിനെയുള്ള
വിശ്വാസത്തിൽ നാം ഇരിക്കുന്നുണ്ടൊ എന്നല്ല നമ്മുടെ പരിശോധ
നയുടെ താല്പൎയ്യം. നമ്മെക്കുറിച്ചുതന്നെ നമുക്കു വിശ്വാസം ഉണ്ടായി
രിക്കണമെന്നുമല്ല. അങ്ങിനെ നമ്മോടു കൎത്താവു ആവശ്യപ്പെട്ടിട്ടുമി
ല്ലാ. എന്നാൽ പിന്നെ എന്ത്. വേദപുസ്തകം സത്യമെന്ന പറയുന്നതി
ലും യെശുക്രിസ്തു ദൈവത്തിൻ പുത്രൻ എന്നുള്ളതിലും ആയിരിക്കുമെ
ന്നമ്മെ പരീക്ഷിക്കേണ്ടു. ഇവയെല്ലാം പിശാചുകൾകൂടെ വിശ്വസി
ക്കയും വിറക്കയും ചെയ്യുന്ന കാൎയ്യങ്ങളാകുന്നു. പ്രസംഗവാക്യം പറയുന്ന
തു എന്ത്. ശുദ്ധിമാന്മാൎക്ക അവന ഏല്പിച്ചുകൊടുത്തതായ രക്ഷയ്ക്കുടുത്ത
വിശ്വാസത്തിൽ ഇരിക്കുന്നുവൊ എന്ന നിങ്ങളെത്തന്നെ പരീക്ഷിച്ചുകൊ
ള്ളി, നാം കൊള്ളരുതാകുന്നവരെങ്കിൽ യെശുക്രിസ്തു നിങ്ങളിൽ ഇരിക്കുന്നു
എന്ന നിങ്ങൾ അറിയുന്നില്ലയൊ. മുൻപറയപ്പെട്ട ഓരോതരം വി
ശ്വാസത്തിൻ പുറജാതികളും ഇരിക്കുന്നുണ്ടു, അങ്ങിനെ നമ്മുടെ എല്ലാ
വിശ്വാസങ്ങളെയും യഹോവാ വെറുത്തിരിക്കുന്നു. എന്നാൽ അതിനാൽ
നിങ്ങൾ ശുദ്ധപ്പെടുകയില്ല. യറമി ൨. ൩൭. നിങ്ങൾ ദൈവത്തിൽ വി
ശ്വാസമുണ്ടായിരിക്കണം എന്നത്രെ കല്പിച്ചിരിക്കുന്നതു. ഇതിനാൽ അ
ല്ലാതെ നാം ശുദ്ധപ്പെടുകയില്ല. യെശുക്രിസ്തു വിശ്വാസത്താൽ നിങ്ങളു
ടെ ഹൃദയത്തിൽ വസിക്കുന്നുണ്ടൊ, അവന്റെ വിശ്വാസത്തിനു തക്കതാ
യ അനുഗ്രഹപാത്രങ്ങളായി നിങ്ങൾ ജീവിക്കുന്നുണ്ടൊ. മറ്റുള്ള പു
റജാതികൾ തങ്ങളുടെ മനസ്സിലെ മായയിൽ നടക്കുന്നതുപോലെ നിങ്ങ
ൾ ഇനിയും നടക്കരുതെന്ന ഞാൻ പറകയും കൎത്താവിൽ സാക്ഷിപ്പെ
ടുത്തുകയും ചെയ്യുന്നു. അവർ ബുദ്ധിയിൽ അന്ധകാരപ്പെട്ടവരായി
അവരുടെ ഹൃദയത്തിലെ അന്ധത പൊതുവായി അവരിലുള്ള അറി
യായ്മമൂലമായി ദൈവത്തിന്റെ ജീവങ്കൽനിന്ന അന്യന്മാരായി സ്മ
രണയില്ലാത്തവരായി സകല മലിനതയേയും അത്യാഗ്രഹത്തോടുകൂ
ടെ ചെയ്യുന്നവരായിരിക്കുന്നു. എപ്പെ. ൪. ൧൭. ൧൮. ൧൯. എന്നാ

ൽ നിങ്ങൾ ക്രിസ്തുവിനെ ഗ്രഹിച്ചതു ഇപ്രകാരമല്ല. നിങ്ങൾ അവനിൽനിന്ന കേൾക്കയും യേശുവിലുള്ള സത്യപ്രകാരം അവനാൽ ഉപദേശിക്കപ്പെട്ടകയും ചെയ്തുവല്ലൊ. വഞ്ചനയുള്ള മോഹങ്ങളിൻപ്രകാരം വഷളത്വമുള്ള പഴയമനുഷ്യനെ മുമ്പിലത്തെ നടപ്പിനെ സംബന്ധിച്ചു ഉപേക്ഷിപ്പാനായിട്ടും നിങ്ങളുടെ മനസ്സിന്റെ ആത്മാവിൽ പുതുതാക്കപ്പെടുവാനായിട്ടും ദൈവത്തിൻപ്രകാരം നീതിയിലും സത്യത്തിന്റെ വിശുദ്ധിയിലും സൃഷ്ടിക്കപ്പെട്ടിരിക്കുന്ന പുതിയ മനുഷ്യനെ ധരിച്ചുകൊൾവാനായിട്ടുതന്നെ ൨൦-ാം വാക്യം മുതൽ നോക്കുവിൻ. ഈ വാക്യങ്ങളും ഇതുപോലെ മറ്റുവാക്യങ്ങളും വായിച്ചുപ്രാൎത്ഥിപ്പിൻ, പ്രാൎത്ഥിച്ചുവായിപ്പിൻ. ധ്യാനിച്ചുവായിപ്പിൻ. വേദവാക്യങ്ങളെ തിരിച്ചറിയേണ്ടുന്നതിന്ന നിങ്ങളുടെ ബുദ്ധിയെ തുറന്നുതരുവാൻ പ്രാൎത്ഥിപ്പിൻ. ലൂക്കൊ- ൨൪- ൪൫, യേശുക്രിസ്തുവിലുള്ള വിശ്വാസത്തിൽ ജീവിക്കുന്നു എന്നുപറകയും പാപത്തിന്റെ അടിമയിൽകിടക്കയും കൂടെ ചെയ്യുന്നതിന്ന ലജ്ജയില്ലയൊ- ക്രിസ്തുവിൽ നമുക്ക അനുഭവിക്കാകുന്ന ആത്മസ്വസ്ഥത ഇതു തന്നെയൊ പുറജാതിയായിരുന്നു പാപം ചെയ്യുന്നതും ക്രിസ്ത്യാനിയായി പാപത്തിന്റെ കെട്ടിൽ ഇരിക്കയും ചെയ്യുന്നതിലുള്ള വിശേഷം എന്ത്. അവർ ദൈവത്തിന്റെ ജീവനിൽനിന്നു അന്യന്മാരെങ്കിൽ ആജീവന്നു നാം അവകാശികളായിരിക്കുന്നുവൊ- നാം വിശ്വാസത്തിലിരിക്കുന്നുവൊ എന്നു നമ്മെ തന്നെ പരീക്ഷിക്കുന്നതിന്റെ താല്പൎയ്യം യേശുക്രിസ്തു നമ്മിൽവസിക്കുന്നുണ്ടൊ ഇല്ലയൊ എന്നറിയേണ്ടതാകുന്നു- യേശുക്രിസ്തു സ്വൎഗ്ഗത്തിൽ പിതാവിന്റെ വലത്തു ഇരുന്നു എന്നുള്ളതു എത്രയും സത്യമായിരിക്കുന്നുവൊ അപ്രകാരം അവൻ നമ്മിൽ വസിക്കുന്നു എന്നുള്ളതും നാം വിശ്വസിക്കേണ്ടതായ ഒരു സത്യമത്രെ. അവൻ നമ്മിൽ വസിക്കുന്നില്ലാ എങ്കിൽ നാം ഇതുവരെയും വിശ്വസിച്ചതുകൊണ്ടുള്ള ഫലം എന്ത്. അവൻ നമ്മിൽ പ്രവൃത്തിക്കുന്നു എന്നുള്ളതാകുന്നു നാം വിശ്വസിക്കേണ്ടതു- പാപത്തിന്റെ അടിമയിൽ നിന്നു ഇനിയും വിടുതൽകിട്ടാത്ത എത്രയൊ ആത്മാക്കൾ തങ്ങളുടെ അനുഗ്രഹിക്കപ്പെട്ട ഈ ആയുസ്സിനെ വ്യൎത്ഥമാക്കുന്നു. ഇതു സാധിപ്പാൻ കഴിയാത്തതും വിശ്വസിപ്പാൻ പാടില്ലാത്തതും ആയ ഒരുകാൎയ്യമെന്നായിരിക്കും ഇവരുടെവിചാരം എന്നതോന്നുന്നു- ഇവർ പഴിപറയുന്നതെല്ലാം പിതാക്കന്മാരെയാകുന്നു- നാം ദൈവത്തിന്റെ മക്കളായിരിപ്പാൻ അവർ ജീവിച്ചിരുന്നപ്പോൾ നമ്മെ പഠിപ്പിച്ചവരായ വിശുദ്ധ പിതാക്കന്മാരെ ഇവരുടെ വേഷധാരണത്തിന്ന ഒരുമറയാക്കുന്നതിന്ന ശ്രമിക്കുന്നു- പാപത്തിന്റെനേരെ രക്തത്തോളം എതൃത്തുനിന്നിട്ടുള്ള പിതാക്കന്മാരുടെ പിന്നടിയിൽ നടക്കുന്നവർ ഇന്നുകാണുന്ന പാപത്തോടെ എല്ലാം ആലിംഗനം ചെയ്യുന്നതു ഏതുപള്ളിക്രമത്തിലും കാനോനിലും പറഞ്ഞു എന്ന അവർക്കുമാത്രം അറിയാം- പാപത്തെ ഉപേക്ഷിച്ചുജീവിപ്പാൻ മനസ്സില്ലാത്ത ഹേ മാന്യന്മാരെ, നിങ്ങൾ സഭയേയും മേലാവിനേയും പിതാക്കന്മാരെയും പഴിപറയുന്നതു എന്തിന്ന പാപ നിങ്ങളുടെ

കണ്ണില്ലുണ്ണിപോലെ നിങ്ങൾ വച്ചിരിക്കുന്നതിനു പിതാക്കന്മാർ
ന്നു വേണം. ശിഷ്യന്മാർ കൎത്താവിനോടു ചോദിച്ചതുപോലെ ഇ
ൻ കുരുടനായി ജനിച്ചതു മാതാപിതാക്കന്മാർ പാപം ചെയ്തിട്ടല്ല
ന്നയൊ കൎത്താവിന്റെ അത്ഭുതകരമായ രക്ഷ നിന്നിൽ പ്രത്യ
പ്പെടുന്നതിന്നത്രെ. പാപം ചെയ്യുന്നവനെല്ലാം പാപത്തിന്റെ
ടിയാനാകുന്നു എന്നാലും അവനിൽ വിശ്വസിക്കുമെങ്കിൽ സ്വാതന്ത്ര്യ
പ്പെടുവാൻതക്കവണ്ണം അവൻ നമുക്കായിട്ടു സ്വാതന്ത്ര്യത്തെ വാങ്ങി
ചെയ്തിട്ടുണ്ടു. യോഹ. വ്യ. ൮. ൩൬. ആകയ്കൊണ്ടു ക്രിസ്തു നിങ്ങളെ സ്വ
തന്ത്ര്യമാക്കിയ സ്വാതന്ത്ര്യത്തിൽ സ്ഥിരമായി നില്പിൻ അടിമയു
നുകത്തിൽ വീണ്ടും അകപ്പെടുകയും അരുതു. ഗലാ. ൫. ൧. ഇതിനെ
നിങ്ങൾ കണ്ടുകൊണ്ടു സ്വാതന്ത്ര്യപ്പെടുവാൻ കഴിയാത്തതു പിതാക്കന്മാ
രുടെ കുറ്റമല്ല. തങ്ങളുടെ മുൻ പാപങ്ങളിൽനിന്നു വിടുതൽ ലഭി
പിൻപാപങ്ങളെ എതൃത്തു നല്ലപോരിനെ പൊരുതു ജീവിക്കേണ്ടു
രായ ദൈവമക്കളിൽ ചിലരും ഉണരാതെയും എഴുന്നേല്ക്കാതെയും ഇ
ക്കുന്നതുകാണുമ്പോൾ സത്യവിശ്വാസികൾക്കു ഇതു സഹിക്കാവതല്ല
ദൈവത്തോടു മുഖസ്തുതി പറഞ്ഞുകൊണ്ടു നടക്കുന്നതല്ലാതെ അനേ
കരും യേശുക്രിസ്തുവിൽ ഇതുവരെ വിശ്വസിച്ചിട്ടില്ല. അവൻ നമ്മെ
അന്ധകാരത്തിന്റെ അധികാരത്തിൽനിന്നു വിടുവിക്കയും തന്റെ
ഇഷ്ടപുത്രന്റെ രാജ്യത്തിലേക്കു ആക്കിവെക്കയും ചെയ്തിട്ടും വീണ്ടും
സ്രയിമിലേക്കു തിരിച്ചുപോകുവാൻ ഒരു പുതിയ സ്ഥാനാപതിയെ
ലരും അന്വേഷിക്കുന്നു. ഇവർ ഭക്തിഹീനന്മാരായിരുന്നിട്ടും ലോ
ത്തിൽ സുഖിക്കുന്നവരാകുന്നു. ഇവരുടെ സൌഖ്യത്തെ കണ്ടപ്പോൾ
ദ്ധിമാനായ ദാവീദിന്നുതന്നെയും അസൂയതോന്നിയതായി കാണുന്നു
സങ്കീൎത്തനം ൭൩. ൩.

മാന്യവായനക്കാരാ, നീ നിന്നെത്തന്നെ പരീക്ഷിച്ചുവൊ യേശു
വിനെ നിന്റെ ഉള്ളിൽ കണ്ടെത്തിയൊ ഇല്ലെങ്കിൽ നീ വിശ്വാസ
ത്തിൽ ഇരിക്കുന്നുവൊ. അവന്റെ കാരുണ്യവിചാരങ്ങളും കാവ
ലും നിന്നെത്തന്നെ ഏല്പിച്ചുകൊടുപ്പാൻ നിനക്കു മനസ്സുണ്ടൊ? ചി
കാൎയ്യങ്ങളിൽ നീ അവനെ വിശ്വസിക്കുന്നുണ്ടായിരിക്കാം അളവുകൂ
ടെ നിന്നെ സ്നേഹിച്ചവനെ അളവോടുകൂടി നീ വിശ്വസിച്ചാൽമ
യൊ അവന്റെ പൂൎണ്ണ ഇഷ്ടം നിന്നിൽ ചെയ്യപ്പെടുവാനുള്ള തടസ്സങ്ങ
എന്തുതന്നെ ആയാലും അവയെ ഉപേക്ഷിപ്പാനു ജഡത്തോടും ര
ത്തോടും ആലോചിച്ചിട്ടാവശ്യമില്ല പള്ളിയിലും പള്ളിക്കൂടത്തിലും
അവനെ വിശ്വസിച്ചാൽ മാത്രം പോരാ. വീട്ടിലും വെളിയിലും അ
നെ വിശ്വസിക്കേണം. നമ്മുടെ ആയുസ്സിലുള്ള ചെറിയതും വലിയതുമായ
ല്ലാകാൎയ്യങ്ങളും അവന്റെ ആലോചനയിലും നടത്തിപ്പിലും ചെയ്യ
പ്പെട്ടുവെങ്കിൽ എത്ര നന്നായിരുന്നേനെ, അവന്റെ ജീവൻ നമ്മി
ൽ വ്യാപിക്കാതെ പാപത്തെ ജയിപ്പാൻ കഴിയുന്നതെങ്ങനെ അവ
ൻ നമ്മിൽ പ്രവൃത്തി നടത്തുന്നു എന്നുള്ളതിലാകുന്നു വിശ്വാസംകൊണ്ടു
പ്രയോഗമുള്ളതു നാം പ്രവൃത്തിച്ചു എന്നുള്ളതു വിശ്വസിച്ചുകൂടിയ

നില്ല അതുകണ്ടറിയാവുന്നതും സ്മരിച്ചറിയാവുന്നതുമായ കാൎയ്യമാകു
ന്നു. കാണപ്പെടാത്ത കാൎയ്യത്തിന്റെ മനോനിശ്ചയമല്ലയൊ വിശ്വാ
സം എന്നു പറയുന്നതു അവന്റെ പ്രവൃത്തിക്കായി ഉപയോഗിച്ചി
ട്ടുള്ളതു നമ്മുടെ കൈകാലുകളും മറ്റുമായിരിക്കാം. ദൈവം കൂടെ ഇ
നിക്കു സഹായിച്ചു എന്നു പറയുന്നവർ ധാരാളമുണ്ടു. അതിന്റെ അ
ൎത്ഥം ചെയ്യപ്പെട്ടകാൎയ്യത്തിലുള്ള പതിവുകാൎയ്യ ഇനിക്കുകൂടി വേണമെ
ന്നത്രെ ഓരോരുത്തരും പറയുന്നതു. എന്റെ കൎത്താവുതന്നെ ഇനി
ക്കുവേണ്ടി അവ എല്ലാം നിവൃത്തിച്ചു എന്നു പറവാൻ അവൎക്കു കഴിയു
ന്നില്ല. നമ്മുടെ ഏതുകാൎയ്യങ്ങളിലും എല്ലാപ്പോഴും സകലത്തെസംബ
ന്ധിച്ചും നമ്മുടെപ്രാൎത്ഥന എല്ലാം നിന്റെ ഇഷ്ടം ചെയ്യപ്പെടെണം
എന്നായിരിക്കണം. സകലസ്വാതന്ത്ര്യ ചിത്തത്തെയും ഉപേക്ഷിച്ചു
നമ്മുടെജീവിതം ഒഴികാവതല്ലാത്ത അനുസരണത്തിൻ ജീവിതമായി
രിക്കണം. ദൈവത്തെ അറിയാത്ത ആത്മാവിനു ഇതു വളരെ പ്രയാ
സമായിതോന്നും എന്നാൽ അവനെ അറിയുന്നവൎക്കു അതു ഏറ്റവും
സന്തൊഷവും സ്വസ്ഥതയും നിറഞ്ഞ ഒരു മഹത്വ പദവിയായിതന്നെ
തോന്നും. ദൈവം നമ്മുടെപിതാവാകുന്നു അവൻനമ്മെ സ്നേഹിക്കയും
ചെയ്യുന്നു. നമുക്കു ഏറ്റവും നല്ലതായിട്ടുള്ളതു എന്തെന്നു അവൻ അറി
യുന്നു. അവൻ നമുക്കുവേണ്ടി കരുതുകയും ചെയ്യുന്നു അതുകൊണ്ടു ഏ
തു അവസ്ഥയിലും അവന്റെ ഇഷ്ടം ഉതകുന്നു. സകലത്തെക്കാളും ന
മുക്കു അനുഗ്രഹമായിട്ടുള്ളതു ഏറിയ ക്രിസ്ത്യാനികളുടെ കണ്ണുകൾ ഈ
കാൎയ്യത്തിനു കുരുടായിരിക്കുന്നതു ഓൎക്കുമ്പോൾ വലിയ ദുഃഖംതോന്നു
ന്നുണ്ടു. ദൈവത്തിന്റെസ്വന്തമക്കൾപോലും തങ്ങളുടെ ഈ ആയുസ്സി
നെമറ്റുള്ളവയെഒക്കെക്കാൾ അധികം ഭയപ്പെടുന്നതുദൈവത്തിന്റെ
ഇഷ്ടത്തെ എതൃക്കുന്നു എന്നുപറയേണ്ടിയിരിക്കുന്നു. അതെ സ്നേഹമുള്ള
തും സ്നേഹിക്കപ്പെടത്തക്കതുമായ ദൈവഇഷ്ടത്തെ അവർ ഭയപ്പെടുന്നു
അയ്യൊ എതിരില്ലാത്ത ദൈവഇഷ്ടത്തിനു മഹാസന്തോഷത്തെ എ
ല്ലാവരെയും മനസ്സിലാക്കുന്നതിനു ഇനിക്കു പ്രാപ്തി ഉണ്ടായിരുന്നെ
ങ്കിൽ കൊള്ളായിരുന്നു സ്വൎഗ്ഗം ഭൂമിയെക്കാൾ വിശേഷമായിരിക്കുന്ന
തു എന്തുകൊണ്ടു ദൈവത്തിന്റെ ഇഷ്ടം അവിടെ പരിപൂൎണ്ണമായി
ചെയ്യപ്പെടുന്നതുകൊണ്ടല്ലയൊ. നമ്മുടെ ആയുസ്സിൽ അവന്റെ ഇ
ഷ്ടം എത്രത്തോളം പരിപൂൎണ്ണമായിചെയ്യപ്പെടുന്നുവൊ അത്രത്തോളം
ഈ പരമാനന്ദത്തെ നമുക്കു അവകാശമാക്കി അനുഭവിക്കാം. ഏതൊ
രുത്തനിൽ അവന്റെ ഇഷ്ടം പൂൎണ്ണമായി ചെയ്യപ്പെടുമൊ അവന്റെ
ആത്മാവു ഈ വിലയേറിയ നിക്ഷേപത്തെ എല്ലാപ്പോഴും ആലിം
ഗനം ചെയ്യുന്നതിനായി ആനന്ദംകൊണ്ടു തുള്ളുകയും പാടുകയും ചെ
യ്യും സംശയമില്ല. ക്രിസ്ത്യാനികളെ അരിഷ്ടന്മാരാക്കുന്നതിനു സ്വൎഗ്ഗ
ത്തിലിരിക്കുന്നവനായപിതാവ ഒരു അവസ്ഥരം അന്വേഷിക്കുന്നു എ
ന്നു മിക്കവരും വിചാരിക്കുന്നുണ്ടു. അവരുടെ നടപ്പുകൊണ്ടു തോന്നി
പ്പോകുന്നു. സ്വന്തഇഷ്ടത്തെ വിടാതെ മുറുകെ പിടിച്ചുകൊണ്ടാൽ അ
ങ്ങനെ ചെയ്യാതെ ദൈവത്തെ തടുക്കാം എന്നുമായിരിക്കാം ഇവരുടെ

വിചാരം ഈ വചനങ്ങളെ എഴുതുവാൻ ഞാൻ ലജ്ജിക്കുന്നു എങ്കിലും അസംഖ്യം ആത്മാക്കളുടെ ജീവിതത്തെ അരിഷ്ടപ്പെടുത്തുന്ന ഈ തെററിനെ എത്രകാലത്തെ വിട്ടുന്നതെങ്ങിനെ എന്നുവച്ചു ഇത്രയും എഴുതിവെച്ചതാണ. പ്രമാണിക്കപ്പെടുവാനുള്ള അവൻെറ ഇഷ്ടം ഇന്നതെന്നറിച്ചറിയുന്ന താമസമല്ലാതെ അവൻെറ ഇഷ്ടത്തെ പ്രമാണിക്കുന്നതിനു സത്യവിശ്വാസികൾക്കു വേറൊരു താമസവും ഉണ്ടായിരിപ്പാൻ പാടില്ലാ. ആകയാൽകൊണ്ടു പ്രിയവായനക്കാരെ നിങ്ങൾ ഈ പ്രകാരമുള്ള വിശ്വാസത്തിൽനിലനിൽക്കുന്നുവൊ എന്നു നിങ്ങളെതന്നെ പരീക്ഷിപ്പിൻ. ദൈവമെ അരുളിച്ചെയ്തുള്ളായ സ്വാമി ഇഷ്ടത്തെ എല്ലാ താഴ്മയോടുംവല്ലിൻ.

തുടരും - യാ- സ- ഉ- കെ- സി-

## സൂചകങ്ങൾ.

ഒരു പള്ളിപ്രതിഷ്ഠ—മൂവാററുപുഴക്കു സമീപം മാർ ഗീവറുഗീസു സഹദായുടെ നാമത്തിൽ സ്ഥാപിക്കപ്പെട്ടിരിക്കുന്നതും പുരാതനവും ആയ കുന്നിക്കുരുടി പള്ളിക്കു ജനബാഹുല്യത്തിനുതക്കവണ്ണം വിസ്തീർണ്ണതയില്ലായിരുന്നതിനാൽ പഴയപള്ളിക്കു പകരമായി മനോഹരമായും വലിപ്പമായും ഒരു പുതിയപള്ളി ഇടവകക്കാരിൽനിന്നുള്ള വരുമാനങ്ങളെ ലും അടുത്ത ഇടവകക്കാരിൽനിന്നും മററുമുള്ള പലവിധ ധർമ്മശേഖരങ്ങളാലും പണിചെയ്തിരിക്കുന്നതായും പ്രതിഷ്ഠ അടുത്തവൃശ്ചികം ൨൩-ാംനു നിശ്ചയിച്ചു വന്ദ്യ തിരുമേനികളെ എല്ലാവരെയും ക്ഷണിച്ചിരിക്കുന്നതായും അറിയുന്നു. ഇടവകക്കാരുടെയും പ്രത്യേകിച്ചു പുളിനാട്ടു ഇത്താപ്പിരികത്തനാരുടെയും ഓറാച്ചേരിൽ ജസ്ഥാക്കു കത്തനാരുടെയും പള്ളിപണിസംബന്ധമായ ശ്രമം ശ്ലാഘനീയമായിരിക്കുന്നു. ടി- പള്ളിക്കു വളരെ വസ്തുകൾ ഒന്നുംകൂടാതെ വലിപ്പമായ ഒരു പള്ളി മനോഹരമായി പണിയിക്കുന്നതിനു സാധിച്ചതിനാൽ ഐകമത്യം ഉണ്ടെങ്കിൽ വലിയ കാൎയ്യങ്ങൾ പോലും നിഷ്പ്രയാസേന സാധിക്കാവുന്നതാണെന്നു ഗ്രഹിക്കപ്പെടുന്നതാണ.

⁂

ഒരുപരിഷ്കാരം—ക്ഷയരോഗത്തിൻെറ രോഗബീജം തടുക്കാനായി വിശുദ്ധ കുൎബ്ബാനയിലെ അപ്പം വീഞ്ഞിൽ മുക്കി ജനങ്ങൾക്കു കൊടുപ്പാനു ലണ്ടൻ ബിഷോപ്പു കല്പന കൊടുത്തിരിക്കുന്നു എന്നു ബ്രിട്ടീഷു വീക്കിലി പറയുന്നതായി നവംബർ ൨-ാം നു യിലെ ക്രിസ്ത്യൻ പേററിയോററ് എന്നപത്രത്തിൽ കാണുന്നു. സുറിയാനിക്കാർ ശരീരവും രക്തവും തമ്മിൽ യോജിപ്പിക്കുന്നതു വലിയ വേദവിരോധമാണെന്നു പഠിപ്പിക്കുന്ന അംഗ്ലിയരും ശിഷ്യന്മാരായ നവീകരണക്കാരും രാജനഗരമാകുന്ന ലണ്ടനിൽനിന്നു ഈ പ്രകാരം ഒരു സക്കുലർ പുറപ്പെടുവിച്ച ലണ്ടൻ ബിഷോപ്പിനെക്കുറിച്ചു ഇനിയും എന്തായിരിക്കുമൊ പഠിപ്പിക്കാൻ ഭാവിക്കുന്നതു. അഥവാ യോജിപ്പിക്കുന്നതു സുറിയാനിക്കാർക്കു മാത്രം പാടില്ലെന്നായിരിക്കാം ഉപദേശം. അംഗ്ലിയക്കാരുടെ പരിഷ്കാരത്തിൻെറ ഫലം ഇങ്ങിനെയാണ.

⁂

ജൂബിലി—വൃശ്ചികം ൨൨-ാം നു-ക്കു മലയാം കന്നിക്കിൽ ൨൦-ാം നു- തിങ്കളാഴ്ച കോട്ടയത്തു സിമ്മനാരിയിൽവച്ചു നടത്തുവാൻ നിശ്ചയിച്ചിരിക്കുന്ന ജൂബിലി ആഘോഷകാൎയ്യ പരിപാടി വേറൊരു ഭാഗത്തു ചേൎത്തിട്ടുണ്ട. വായനക്കാർ ഇതു പ്രത്യേകം ദൃഷ്ടിവച്ചു വായിച്ചു അതിനനുരൂപമായ വിധത്തിൽ എല്ലാവരും പ്രവൃത്തിക്കുമെന്നു വിശ്വസിക്കുന്നു. സ്മാരക സ്വഭാവംകൂടി തീരുമാനിക്കുവാൻ ഈ തുലാം ൫-ാം നു- നിശ്ചയിച്ചിരുന്ന യോഗത്തിൽ വന്നുചേരുവാൻ സൌകൎയ്യമില്ലാത്തതിനാൽ ആ ഭാഗം മാററിവയ്ക്കണമെന്നുണ്ടായ പലപള്ളിക്കാരുടെ അപേക്ഷ അനുസരിച്ചു ആ പ്രധാനവിഷയം മാററിവച്ചവിവരം കഴിഞ്ഞ പത്രികയിൽ പ്രസിദ്ധപ്പെടുത്തിയിരുന്നു. ആ സംഗതി ജൂബിലി ദിവസം തീരുമാനിക്കുവാൻ വച്ചിരിക്കുന്നു.

⁂

ഡാക്തർ തൃഴ്സ്റെൻ—മനുഷ്യശരീരാംഗങ്ങളെ ഇളക്കുന്ന ബുദ്ധിശക്തി ജാ

തിമുതലായവയെ നിൎണ്ണയപ്പെടുത്തുന്നതിനുള്ള ശാസ്ത്രം അഭ്യസിച്ചിട്ടുള്ള ഈ വെള്ളക്കാരൻ കോട്ടയത്തുവന്നു സുറിയാനിക്കാരെ അനേകം ഫോട്ടോകൾ എടുത്തുകൊണ്ടുപോയിരിക്കുന്നു. ഇദ്ദേഹം നമ്മുടെ വലിയ തിരുമേനിയുടെ ശിരസ്സുതന്നെ പരീക്ഷിച്ചതിൽ ഇതെവരെ തന്റെ പരിശോധനയിൽ ഉൾകപ്പെട്ടിട്ടുള്ള യൂറോപ്യന്മാരും നാട്ടുകാരുമായ എല്ലാ ആളുകളിലും വെച്ചു ബുദ്ധിശക്തിയിലും തലച്ചോറിന്റെ ആധിക്യത്തിലും പ്രഥമഗണനീയനായിരിക്കുന്നതു നമ്മുടെ തിരുമേനിയാണെന്നു തീൎച്ചപ്പെടുത്തിയിരിക്കുന്നു. ഇതു സുറിയാനി സമുദായത്തിനു ഒക്കുക ഒരു വലിയ മാനവും ഇത്ര ബുദ്ധിമാനായ ഒരാളിന്റെ ഭരണത്തിൽ ഇരിക്കുവാൻ ഇടയായതു നമ്മുടെ ഭാഗ്യവും ആണെന്നു പറയണമെന്നില്ലല്ലോ. ❖ ❖ ❖

സുറിയാനിക്കാരുടെ ഒരു മൂഢത ഇംഗ്ലീഷുകാർ ആചരിക്കുന്നതു—വെള്ളിയാഴ്ച ദിവസം ചില ഭക്ഷണ പദാൎത്ഥങ്ങളെ വൎജ്ജിക്കണമെന്നുള്ള സഭാ നിശ്ചയം അനുസരിച്ചു നടക്കുന്ന ആളുകൾ അംഗ്ലിയാ സഭയിൽ ഉണ്ടെന്നുള്ളതു ഈ ഒക്ടോബർ ൧-ാം നു- മുതൽ ൪-ാം നു- വരെ ഇംഗ്ലാണ്ടിൽ ബ്രൈട്ടൻ എന്ന സ്ഥലത്തു കൂടിയ ചൎച്ചുകൌൺസിൽ എന്ന സഭായോഗത്തിന്റെ ഭക്ഷണകാൎയ്യങ്ങൾ അന്വേഷിക്കുന്നവർ ഓൎത്തിരിക്കണമെന്നും ലണ്ടനിൽ കോൺഗ്രസ ഉണ്ടായപ്പോൾ പട്ടക്കാരും ജനങ്ങളുമായി വളരെപ്പേർ ഭക്ഷിപ്പാൻ നിവൃത്തിയില്ലാതെ ഉപേക്ഷിക്കേണ്ടിവന്നതു ഓൎത്തു വേണ്ട ഏൎപ്പാടുകൾ ചെയ്യാതിരുന്നാൽ വ്യാഴാഴ്ചയോഗം പിരിയേണ്ടിവരുമെന്നും സെപ്ടംബർ ൨൭. നു-ലെ ചൎച്ചടൈംസിൽ ഒരാൾ എഴുതിയിരിക്കുന്നു. നൊൎവ്വിച്ചിൽവച്ചു കോൺഗ്രസ് നടന്നപ്പോൾ വെള്ളിയാഴ്ചത്തേക്കു പ്രത്യേകം സസ്യാദികറികൾ തയ്യാറാക്കിയിരുന്നതായും കാണുന്നു. ഈ ഇംഗ്ലീഷ്മൂഢന്മാരായ പാദ്രിമാൎക്കും വേദപുസ്തകം ധാരാളം അറിയാം. പലരും ഡി.ഡി. സ്ഥാനം പ്രാപിച്ചവരുമാണ.

---

## മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ ജൂബിലി പ്രോഗ്രാം.

൧൦൭൭-ാമാണ്ടു വൃശ്ചികമാസം ൧൦-ാം നു- ക്കു സുറിയാനി കണക്കിൽ ൧൨-ാം നു- തിങ്കളാഴ്ച.

കാലത്തു ൬- മണിമുതൽ ൯- മണിവരെ.

സിമ്മനാരി പള്ളിയിൽ നമസ്കാരം, കുൎബ്ബാന, പ്രസംഗം, ജൂബിലി ശുശ്രൂഷ, കബറിങ്കൽ ശുശ്രൂഷ, ഇവ നടത്തപ്പെടും. കഴിയുമെങ്കിൽ വലിയതിരുമേനിതന്നെ കുൎബ്ബാന ചൊല്ലും. ശുശ്രൂഷകളുടെ അവസാനത്തിൽ പള്ളിയകത്തും പുറത്തുമായി മൂന്നു സ്ഥലത്തു തളിക വെച്ചു പട്ടക്കാർ നിന്നു നേൎച്ച ഇടുവിക്കും.

൯- മണിക്കു.

ശെമ്മാശന്മാരും, പട്ടക്കാരും, റമ്പാന്മാരും, മെത്രാച്ചന്മാരും ക്രമേണ അണിയായിനിന്നു സുറിയാനി രാഗം ചൊല്ലിക്കൊണ്ടു സിമ്മനാരിയുടെ നടുമിറ്റത്തുകൂടി പടിഞ്ഞാറെവശത്തു കെട്ടി അലങ്കരിച്ചിട്ടുള്ള ശാലയിലേക്കു പുറപ്പെടും. അവിടെ ആശീൎവാദം കഴിഞ്ഞശേഷം അവസ്ഥാനുരൂപം ഒരുക്കപ്പെട്ടിരിക്കുന്ന ആസനങ്ങളിൽ തിരുമേനികളും റമ്പാന്മാരും പട്ടക്കാരും ഇരുന്നു കഴിയുമ്പോൾ, ശെമ്മാശന്മാരുടെതായി ഒരു സുറിയാനി മംഗളപത്രവും അതോടു കൂടി അവരുടെ ഒരു കാഴ്ചയും വലിയതിരുമേനിക്കു സമൎപ്പിക്കപ്പെടും. മംഗളപത്രത്തിനു തിരുമേനി സുറിയാനിയിൽതന്നെ മറുപടി കല്പിക്കും. മംഗളപത്രം സമൎപ്പിക്കുന്നതിനു മുമ്പും അവസാനത്തിലും പ്രത്യേക സുറിയാനിരാഗങ്ങൾ പാടുന്നതാണ.

൯ ॥ മണിമുതൽ ഉച്ചകഴിഞ്ഞു ൨- മണിവരെ-

പട്ടക്കാൎക്കും ശെമ്മാശ്ശന്മാൎക്കും അകലെനിന്നുവരുന്നപള്ളിക്കാൎക്കു മറ്റും ഭക്ഷണം കൊടുക്കപ്പെടും. അതിന്റെ പിന്നാലെ സാധുക്കളായിക്കൂടുന്ന എല്ലാവരെയും ഇരുത്തി ഭക്ഷണം കൊടുക്കും. ഈ സമയത്തുതന്നെ കീഴ്ജാതികളായി ക്കൂടുന്നവൎക്കും ബോട്ടുപുരയ്ക്കു കിഴക്കുവശത്തു ഇരുത്തി ഭക്ഷണം കൊടുക്കപ്പെടും. ൨- മണിക്കു സദ്യ അവസാനിക്കും-

൨ - മണിക്കു.

മാർ ദീവന്നാസ്യോസ് സിമ്മനാരിയിൽവച്ചു സിമ്മനാരിക്കുട്ടികൾക്കു പലഹാരപ്പൊതികൾ കൊടുക്കപ്പെടും-

൩- മണിമുതൽ ൪- മണിവരെ-

മാർ ദീവന്നാസ്യോസ് സിമ്മനാരി ഹൊളിൽ തിരുമേനികളും ഉദ്യോഗസ്ഥന്മാർ വെള്ളക്കാർ ഉൾപ്പെട്ട ക്ഷണിക്കപ്പെട്ട മഹാന്മാരും കൂടും- ഈ യോഗത്തിൽ സിമ്മനാരികുട്ടികളുടെ ഒരുമംഗളപത്രവും അവരുടെ ഒരുപ്രത്യേകകാൎയ്യവും തിരുമേനിക്കുസമൎപ്പിക്കപ്പെടും. അതോടുകൂടി യോഗ്യന്മാരായ ചിലരുടെ പ്രസംഗങ്ങളും ഉണ്ടാകും-

൪. മണിമുതൽ ൬- മണിവരെ.

മാർ ഏലിയാചാപ്പലിൽ ഒരുദിവ്യശുശ്രൂഷ കഴിച്ചശേഷം പട്ടം. ട്ടക്കാരുടെ ഗീതത്തോടുകൂടി ചാപ്പലിൽനിന്നു പുറപ്പെട്ട സിമ്മനാരിയുടെ കിഴക്കെ പടിവാതുക്കൽ എത്തി, വലിയതിരുമേനി പല്ലക്കിലും ശേഷം തിരുമേനികൾ പിന്നാലെ വണ്ടികളിലും, പല്ലക്കിനുമുമ്പു, പട്ടക്കാർ, ശെമ്മാശ്ശന്മാർ ഇവരും, അതിനുമുമ്പിൽ സ്ക്കൂൾ കുട്ടികളും അണിയായിനിന്നു യാത്ര പുറപ്പെടും. പട്ടക്കാരുടെ അണിക്കു നടുവിലിൽ പൊൻ വെള്ളിക്കുരിശുകളും ശെമ്മാശ്ശന്മാരുടെ മുമ്പിൽ മാർദീവന്നാസ്യോസ് സിമ്മനാരികൊടിയും കുട്ടികൾക്കുമുമ്പിൽ സ്വാഗതക്കൊടിയും പിടിക്കുന്നതുകൂടാതെ, എല്ലാകുട്ടികളുടെ കൈകളിലും കൊടികളും പാലക്കുഴകളും പിടിച്ചിരിക്കും. പട്ടക്കാരുടെയും കുട്ടികളുടെയും അണിക്കുപുറമെ ഇരുവശങ്ങളിലുമായി മുത്തുക്കുടകൾ പള്ളിക്കുടകൾ മുതലായവ പിടിക്കപ്പെടും. കുട്ടികൾക്കുമുമ്പിൽ നാഗസ്വരക്കാർ, ഉരുട്ടുചെണ്ടക്കാർ, തമ്പേർകാർ, ബാണ്ടുകാർ, ഇവർനില്ക്കും. റബേക്കകാർ പല്ലക്കിനുമുമ്പിൽനിന്നു സുറിയാനിഗാനം കെട്ടു, ബഹുജനങ്ങൾ എല്ലാവക വാദ്യങ്ങൾക്കുമുമ്പിലും തിരുമേനികളുടെ വാഹനങ്ങൾക്കു പിമ്പിലുമല്ലാതെ ഇടയ്ക്കു നില്ക്കുവാൻ സമ്മതിക്കുന്നതല്ല. ഇങ്ങനെ യാത്ര പുറപ്പെട്ടാൽ ചന്തയിലേക്കുള്ള കിഴക്കെ വഴിക്കും, വായനശാലയുടെ മുമ്പിലും, സി. എം. എസ. കോളജിലേക്കുള്ളവഴിക്കും, ഇംഗ്ലീഷ പള്ളിയുടെമുൻവശത്തും, ചുങ്കകടവിലും, സിമ്മനാരി പടിവാതുക്കലും അല്പസമയം നില്ക്കയും ആ സന്ദർഭങ്ങളിൽ കുട്ടികളുടെ ഗീതവും ആൎപ്പും ഉണ്ടാകയും ചെയ്യുന്നതാണ. ഈ ഓരോ ഘട്ടങ്ങളിൽ ഓരോ വാദ്യങ്ങൾ മാറിമാറി പ്രയോഗിക്കുന്നതാണ. സിമ്മനാരി പടികടക്കുമ്പോൾ സാമാനങ്ങൾ വഹിക്കുന്നവരും കുട്ടികളും ബഹുജനങ്ങളും നേരെ

പടിഞ്ഞാട്ടുപോയി ഒഴിഞ്ഞുകൊടുക്കയും വാഹനങ്ങളിൽനിന്നു ഇറങ്ങി തിരുമേനികൾ ശെമ്മാശ്ശന്മാരോടും പട്ടക്കാരോടുംകൂടി കാൽനടയായി പള്ളിയുടെ കിഴക്കുവശത്തുകൂടി പ്രദക്ഷിണം ചെയ്തു വടക്കുവശത്തുകൂടി പടിഞ്ഞാറുവന്നു പള്ളിയകത്തേക്കു പ്രവേശിക്കയും, സന്ധ്യാനമസ്കാരം ഈ സന്ദർഭത്തിൽ പള്ളിയകത്തുവച്ചു കഴിക്കയും ചെയ്യുന്നതാണ്.

൬. മണിമുതൽ.

നമസ്കാരം കഴിഞ്ഞാലുടൻ പട്ടക്കാരുടെയും ശെമ്മാശ്ശന്മാരുടെയും സുറിയാനി ഗാനങ്ങളോടുകൂടി ശെമ്മാശന്മാരും, പട്ടക്കാരും, മെത്രാന്മാരും തിരുമേനികളും പടിഞ്ഞാറെവശത്തുള്ള ശാലയിലേക്കു പോകും. അവിടെ ഇവരും ബഹുജനങ്ങളും ഇരുന്നശേഷം തിരുമേനിക്കു സമർപ്പിക്കുവാൻ ഓരോ മഹാന്മാർ കൊണ്ടുവന്നിട്ടുള്ള കാഴ്ചകളും ജീവചരിത്രപുസ്തകവും അവരവർ തിരുമുമ്പാകെ സമർപ്പിക്കും. അനന്തരം മലങ്കര ഇടവക മഹാജനങ്ങളുടെ പൊതുവായ മംഗളപത്രം വായിച്ചു സമർപ്പിക്കയും തിരുമേനി മറുപടികല്പിക്കയും ചെയ്യും. ഇതുകഴിയുന്ന ഉടനെ പടിഞ്ഞാറെ ആറ്റുകടവിൽ കരിമരുന്നുപ്രയോഗങ്ങൾ നടത്തപ്പെടും. ഇതോടുകൂടി ജൂബിലി ആഘോഷം അവസാനിക്കുന്നതാണ. രാത്രി പട്ടക്കാർക്കു, ശെമ്മാശന്മാർക്കു, അത്താഴംകൂടി കൊടുക്കപ്പെടും.

ജൂബിലിയുടെ ഒരാഴ്ചമുമ്പു കൊടിയേററുമുതൽ ദിവസേന രണ്ടുനേരവും, ജൂബിലിദിവസം കുർബ്ബാന, ജൂബിലിശുശ്രൂഷ, സദ്യ, ഇവയുടെ ആരംഭങ്ങളിലും അവസാനങ്ങളിലും പ്രദക്ഷിണത്തിന്റെ ആരംഭത്തിലും ഓരോ ഘട്ടങ്ങളിലും, മംഗളപത്രങ്ങൾ സമർപ്പിക്കുന്ന സന്ദർഭങ്ങളിലും ജൂബിലിസംഖ്യപ്രകാരം അമ്പതിൽ കുറയാതെ കതിനാവെടികൾ ഓരോ പ്രാവശ്യം വെക്കപ്പെടുന്നതാണ.

൨൩ ൹ ചൊവ്വാഴ്ച.

ഉദ്യോഗസ്ഥന്മാർ ഉൾപ്പെട്ട ഹിന്ദുക്കളായ മഹാന്മാർക്കു പ്രത്യേക സ്ഥലങ്ങളിൽവച്ചു സദ്യകൊടുക്കുന്നതാണ.

---

## മാ. ദീ. ജൂബിലിസ്മാരകസ്വരൂപം

വാകത്താനം.

പ്രിയ പത്രാധിപരവർകളെ, ജൂബിലിസ്മാരകത്തെപ്പററി പല അഭിപ്രായങ്ങൾ പത്രികവഴി വായിക്കണ്ടിരിക്കുന്നു, എന്നാൽ സ്മാരകസ്വരൂപത്തിൽനിന്നു ഉണ്ടാകുന്ന ഗുണം ൧. ചക്രംമുതൽ ൧൦൦ രൂപാ വരെ കൊടുത്തിട്ടുള്ള ഏവർക്കും ഒന്നുപോലെ അനുഭവിക്കത്തക്കതായിരിക്കേണമെന്നു എല്ലാവർക്കും സമ്മതമായിരിക്കുമല്ലൊ. എന്നാൽ അനാഥശാല, മുസ്സാവരി മുതലായതു പണിയിച്ചാൽ അവ സമുദായത്തിനു ഏറെക്കുറെ ഉപയോഗമുള്ളതാണെങ്കിലും സമുദായാംഗങ്ങളുടെ ബഹുത്വത്തെ നോക്കുന്നു എങ്കിൽ അവയെക്കാൾ അത്യാവശ്യപ്പെട്ടിരിക്കുന്നതും മെല്ലാത്ത ഏവർക്കും ഇഹത്തിലും പരത്തിലും ഉപകാരംവ

രുമെന്നു തോന്നുന്നതുമായ ഒന്നുരണ്ടു അഭിപ്രായങ്ങളെ ഞാനും പറഞ്ഞുകൊള്ളുന്നു. അതുഎന്തെന്നാൽ ക്രിസ്ത്യാനിമതത്തിന്റെ എല്ലാ ശാഖകൾക്കും അതതുസഭകളിൽനിന്നു പ്രസിദ്ധപ്പെടുത്തുന്ന വേദപുസ്തകങ്ങളുണ്ടു. എന്നാൽ നമ്മുടെസമുദായത്തിൽ ശരിയായ പൊരുൾതിരിപ്പാടുകൂടിയ ഒരുവേദപുസ്തകം ഇതുവരെയും ഉണ്ടായിട്ടില്ലല്ലൊ. അതുകൊണ്ടു നമ്മുടെ സമുദായത്തിന്റെ കുഞ്ഞുങ്ങൾ ഇംഗ്ലീഷുകാരിൽനിന്നു ചുരത്തുന്ന വിഷപ്പാൽ കുടിച്ചുവളരുകയും അതുനിമിത്തം വിശ്വാസവിപരീതങ്ങളായ ഫലങ്ങളെ പുറപ്പെടുവിക്കയും ചെയ്യുവരുന്നു. എന്നാൽ ഇപ്പോൾ അച്ചടിക്കപ്പെട്ടിട്ടുള്ള മസുമൂറാപ്പുസ്തകത്തെ പാ... തന്നെനോക്കുന്നു എങ്കിൽ ഇംഗ്ലീഷുകാർ ഏകദേശം ഒരു ചക്രം വിലക്കാണല്ലൊ വില്ക്കുന്നതു, നാം എട്ടുചക്രം വിലക്കാണല്ലൊ വില്ക്കാൻ പോകുന്നതു. ഈ സ്ഥിതിയിൽ അഥവാ വേദപുസ്തകം പൊരുൾ തിരിച്ചു അച്ചടിപ്പിക്കുന്നതായാലും ൧. രൂപാ വില വരുന്നതാകുന്നതാണല്ലൊ. അതുകൊണ്ടു നമ്മുടെ സമുദായത്തിന്റെ അംഗതികളായ അംഗങ്ങൾക്കു യാതൊരുഫലവും വരുമെന്നുതോന്നുന്നില്ല.

അതിനാൽ ടി. സ്മാരകധനം വേദപുസ്തകം തർജ്ജമചെയ്തു അച്ചടിപ്പിച്ചു ചുരുങ്ങിയവിലക്കുവില്ക്കത്തക്കവിധത്തിൽ ചിലവുചെയ്യുൽ അതു നമ്മുടെ സമുദായത്തിന്റെ ഓരോ അംഗങ്ങൾക്കും വളരെ ഉപകാരപ്രദവും മേലാൽ അറാറിമട്ടുക മുതലായതിൽനിന്നു പിന്തിരിയുന്നതിനു ഒരുമാർഗ്ഗവും ആയിരിക്കുമെന്നു തോന്നുന്നു.

അതു അല്ലെങ്കിൽ സ്മാരകധനം നമ്മുടെപട്ടക്കാരുടെ പഠിപ്പുകുറവുകൊണ്ടു സഭയിൽ നേരിട്ടിരിക്കുന്നപലകുഴപ്പങ്ങളേയും കുറവുകളെയും പരിഹരിക്കുന്നതിനു ചിലവുചെയ്യാൽ കൊള്ളാം. പട്ടക്കാരുടെ പഠിപ്പുകുറവുകൊണ്ടുള്ള ദോഷങ്ങളെപറ്റി മിസ്റ്റർ ഇ. എം. ഫിലിപ്പ് അവർകൾ സമ്മേളനത്തിലും ഇടവകപത്രികപാക്ഷികളിലും വിസ്താരം പ്രസ്താപിച്ചിട്ടുണ്ടല്ലൊ. പട്ടക്കാരുടെ പഠിപ്പുകുറവിനെയും അതുകൊണ്ടുവന്നിട്ടുള്ള കുഴപ്പങ്ങളെയും പരിഹരിക്കേണ്ട വഴി പട്ടക്കാർക്കു ശമ്പളം കൊടുക്കയാണ വേണ്ടതു എന്നത്രെ മിസ്റ്റർ ഫിലിപ്പ പറഞ്ഞിരിക്കുന്നതു എന്നുതോന്നുന്നു. എന്നാൽ ഇപ്പോൾ സ്മാരകത്തിന്റെ പലിശ പട്ടക്കാരുടെ ശമ്പളത്തിനു മതിയാകാത്തപക്ഷം തൽകാലം, ശമ്പളം കൊടുക്കേണമെന്നു അത്യാവശ്യപ്പെട്ടിരിക്കുന്ന ഏതാനുംപട്ടക്കാർക്കുശമ്പളംകൊടുത്തു കൊണ്ടു, മലങ്കരഒട്ടുക്കു ൧ കൊല്ലത്തെ പിടിയരിപിരിച്ചുവിറ്റു സ്മാരകധനത്തോടു മുതൽകൂട്ടുകയും പിന്നീടു ഇവയുടെ പലിശകൊണ്ടു എല്ലാപട്ടക്കാർക്കു ശമ്പളംകൊടുക്കയും ചെയ്യാൽ അതും ഏറ്റം ഉപകാരപ്രദമായിരിക്കുമെന്നുള്ള എന്റെ അഭിപ്രായത്തെ പറഞ്ഞുംവച്ചു മലങ്കര നിവാസികളായ സഹോദരന്മാരിൽ എന്റെ അഭിപ്രായങ്ങളെ പിൻതാങ്ങുന്നവർ ഉണ്ടോ എന്നുകാണ്മാൻ നോക്കിപാർത്തിരിക്കുന്നു.

എന്നു സി. പി. സി.

---